# THE SUNDAY SCHOOL

Vol. 10 • No. 2 • April - June 2024



*കേന്ദ്ര ഓഫീസ്*
**ദേവലോകം**
**കോട്ടയം–686 004**
ossaebodhanam.org
dgossae@gmail.com

**An OSSAE Publication**
Printed at Alois Graphics
Kottayam-1, Tel: 9447069847
aloisgraphics@gmail.com

## താളുകൾ മറിക്കുമ്പോൾ

- എഡിറ്റോറിയൽ
  **ഫാ. ഡോ. വർഗീസ് വർഗീസ്**
- ആദ്ധ്യക്ഷം
  **ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്ത**
- മതവും കുടുംബവും: യഹൂദമത പശ്ചാത്തലത്തിൽ
  **ഫാ. ജോബ് സാം മാത്യു**
- ചരിത്രലേഖനം
  **ലിന്റോ പോൾ ജേക്കബ്**
- ബാലപംക്തി
  **ഫാ. ജോസ് തോമസ്**
- ബൈബിൾ & ചർച്ച് ക്വിസ്
  **ഫാ. മാത്യൂസ് കാഞ്ഞിരംപാറ**
- Our Alumni
  **റിജോ ജോൺ ശങ്കരത്തിൽ**
- കുക്കിലിയോനുകൾ ഓർത്തഡോക്സ് ആരാധനയിൽ
  **അയോണ മേരി വർഗീസ്**
- ക്രൈസ്തവ വാർത്തകൾ
  **വർഗീസ് ജോൺ തോട്ടപ്പുഴ**
- സൺഡേസ്കൂൾ വാർത്തകൾ
- അർത്ഥതലങ്ങളിലൂടെ
  **ഡോ. ചെറിയാൻ തോമസ്**

എഡിറ്റോറിയൽ



# ഗീവറുഗീസ് സഹദാസ്മരണയും സഹനത്തിന്റെ സാക്ഷ്യവും

**ഫാ. ഡോ. വർഗീസ് വർഗീസ്**

**ക്രി**സ്തുവിന്റെ ശ്രേഷ്ഠ സാക്ഷിയും സഹനത്തിന്റെ മഹനീയ മാതൃകയുമാണ് പരിശുദ്ധനായ മാർ ഗീവറുഗീസ് സഹദാ... സഹദായുടെ രക്തസാക്ഷി മരണത്തെക്കുറിച്ച് വിവിധ പാരമ്പര്യങ്ങൾ നിലനില്ക്കുന്നു. സുറിയാനി ആരാധനാ പാരമ്പര്യത്തിൽ സഹദായുടെ രക്തസാക്ഷിദിനമായ ഏപ്രിൽ 23-ലെ പ്രത്യേക ഗാനം 'ചക്രത്തിന്മേൽ മൂർച്ചയുള്ള വാളുകൾ ഘടിപ്പിച്ച്' ഖണ്ഡം ഖണ്ഡമായി സഹദായെ നുറുക്കി കൊല്ലുവാൻ ശ്രമിച്ചുവെന്നും അഗ്നികുണ്ഠത്തിൽ എറിയപ്പെട്ടുവെന്നും പ്രതിപാദിക്കുന്നു. വിവിധതരം പീഢകളുടെ നടുവിൽ സഹനത്തിന്റെ മഹത്തര മാതൃകയായി സഹദാ നിലകൊണ്ടു. ഒടുവിൽ എ. ഡി. 303 ഏപ്രിൽ 23ന് വാൾ കൊണ്ട് കൊല ചെയ്യപ്പെട്ടു.

ആദിമ ക്രൈസ്തവ സഭ അഭിമുഖീകരിച്ച പ്രധാനപ്പെട്ട രണ്ട് പ്രതിസന്ധികൾ പീഡനവും വേദവിപരീതവും ആയിരുന്നു. സാക്ഷ്യമില്ലാത്ത മതനേതൃത്വമായിരുന്നു വേദവിപരീതങ്ങളുടെ ഉറവിടം. അധികാര സംസ്ഥാപനത്തിനു വേണ്ടി മതത്തെ ദുരുപയോഗം ചെയ്ത സാമ്രാജ്യത്വവാദികളും ചക്രവർത്തിമാരുമായിരുന്നു പീഡനത്തിന് നേതൃത്വം നല്കിയത്. രാജ്യത്തിന്റെ അഖണ്ഡതയുടെ പേരുപറഞ്ഞ് 'ചക്രവർത്തി ആരാധന' നിർബന്ധിതമാക്കുകയും വഴങ്ങാത്തവരെ പീഡനത്തിന് ഇരയാക്കുകയും ചെയ്തു. ഡയോക്ലീഷ്യൻ ചക്രവർത്തിയുടെ സൈന്യത്തിൽ സേവനമനുഷ്ഠിച്ച ഗീവറുഗീസ്, ചക്രവർത്തിയുടെ 'ക്രിസ്തീയ വിരുദ്ധ വിളംബരത്തിന്' എതിരായി നിലകൊള്ളുകയും തൽഫലമായി രക്തസാക്ഷി മരണം വരിക്കുകയും ചെയ്തു.

സഹദായുടെ സാക്ഷ്യവും സഹനവും എക്കാലത്തേക്കാളും ഇന്ന് പ്രസക്തമാണ്. റോമൻ ചക്രവർത്തിമാരുടെ പഴയ വീഞ്ഞായ സാമ്രാജ്യത്വചിന്തയും അധിനിവേശത്വരയും അധികാര ഭ്രമത്തതയും ജനാധിപത്യത്തിന്റെ പുതിയ കുടത്തിൽ നിറയ്ക്കുവാൻ ആധുനിക അധികാര വർഗ്ഗം മത്സരിക്കുകയാണ്. മതത്തെ ദുരുപയോഗപ്പെടുത്തുന്നതിൽ അവർക്ക് ഒട്ടും ജാള്യത ഇല്ല. വിശ്വസാഹോദര്യവും നാനാത്വത്തിലെ ഏകത്വവും സഹിഷ്ണതയും പരസ്പര കരുതലും കരുണയും അടിസ്ഥാന മൂല്യങ്ങളായി കരുതുന്ന പ്രമുഖ മതങ്ങളെ, ലഹരി കച്ചവടക്കാരും അധികാരത്തിന്റെ ലഹരി തലയ്ക്കുപിടിച്ചവരും ദുരുപയോഗപ്പെടുത്തുന്ന ദുരവസ്ഥയാണ് ഇന്നിന്റെ ശാപം!

ദുഷിക്കപ്പെടുന്ന മതമാണ് സമൂഹ്യജീവിതത്തിന്റെ വെല്ലുവിളി. സത്യമതത്തിന്റെ സനാതന ആധ്യാത്മികതയാണ് സമൂഹത്തിന്റെ സ്വസ്ഥതയുടെയും സമാധാനത്തിന്റെയും സഹവർത്തിത്വത്തിന്റെയും അടിസ്ഥാനം. കരുണയും കരുതലും സ്നേഹവും സമൂഹത്തിൽ ഇന്നും നഷ്ടപ്പെടാതിരിക്കുന്നത് അധിനിവേശത്തിലൂടെ സാമ്രാജ്യങ്ങൾ പടുത്തുയർത്തിയ ഭരണകർത്താക്കളുടെ മികവുകൊണ്ടല്ല: മറിച്ച് പരിത്യാഗത്തിലൂടെ പാവങ്ങളുടെ കണ്ണുനീർ ഒപ്പിയ മഹാത്മാക്കളുടെ മാതൃകയിലൂടെയാണ്.

ദുഷിക്കപ്പെടുന്ന മതങ്ങളുടെ ശുദ്ധീകരണവും പുനഃസ്ഥാപനവും നിർവ്വഹിക്കപ്പെടുന്നത് ഒരു മതം മറ്റൊന്നിനെ ഒറ്റപ്പെടുത്തുന്നതുകൊണ്ടോ കുറ്റപ്പെടുത്തന്നതുകൊണ്ടോ ഇല്ലാതാക്കുന്നതുകൊണ്ടോ അല്ല: മറിച്ച് ഓരോ മതവും സ്വയവിമർശനത്തിന് വിധേയപ്പെട്ടുകൊണ്ട് സഹനത്തിന്റെയും സഹിഷ്ണതയുടെയും മാതൃകകളെ രൂപപ്പെടുത്തണം. 'എന്റെ ആത്മീകതയും മതബോധവും വർഗ്ഗീയവൽക്കരിക്കപ്പെടാതിരിക്കുവാൻ, അധികാരമോഹത്തിനും കച്ചവടതാത്പര്യത്തിനും ഉപാധിയാക്കപ്പെടാതിരിക്കുവാൻ ഞാൻ തന്നെ കാവലാളായി ഭവിക്കണം' പ്രസ്തുത നിശ്ചയദാർഢ്യത്തിന് മാർ ഗീവറുഗീസ് സഹദായുടെ സ്മരണ നമുക്ക് പ്രചോദനവും പ്രേരണയുമായി ഭവിക്കട്ടെ! •

ആദ്ധ്യക്ഷ്യം

# കുടുംബം: സ്വർഗ്ഗത്തിന്റെ ഭൂമിയിലെ പ്രതിരൂപം

**ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് SST**
(കൊല്ലം ഭദ്രാസന മെത്രാപ്പോലീത്താ & പ്രസിഡന്റ് O.S.S.A.E)



സ്വർഗ്ഗത്തിന്റെ ഭൂമിയിലെ പ്രതിരൂപമായാണ് ക്രിസ്തീയ പശ്ചാത്തലത്തിൽ കുടുംബത്തെ വിശേഷിപ്പിക്കുന്നത്. സ്വർഗ്ഗം സ്നേഹത്തിന്റെ ഹൃദ്യമായ ഭൂമികയാണ്. അപ്രകാരം ഉപാധികൾ ഇല്ലാത്ത സ്നേഹം നിലനിൽക്കേണ്ട ഇടമാണ് കുടുംബവും. സ്നേഹമാണ് കുടുംബജീവിതത്തിന്റെ ആധാരം. ഈ സ്നേഹം യേശുക്രിസ്തുവിൽ നിന്നും നാം ആഴത്തിൽ അറിഞ്ഞു. അത് നിലനിർത്താൻ താല്പര്യവും പരിശ്രമവും നമ്മളിൽ നിന്നും ഉണ്ടാകണം. പ്രാർത്ഥനാപൂർവ്വം കുടുംബജീവിതം നയിക്കുമ്പോൾ ദൈവിക സാന്നിധ്യവും മാർഗ്ഗദർശനവും നമുക്ക് ലഭിക്കും. ജീവിതത്തിൽ ഉടനീളം ദൈവിക ഇടപെടൽ അറിയാനും അനുഭവിക്കുവാനും കഴിയും. ഓരോ നിമിഷവും ദൈവം ഒപ്പം ഉണ്ടാകണമെന്ന ആഗ്രഹം നമ്മിൽ വർദ്ധിക്കും.

ഇന്ന് കുടുംബങ്ങൾ അനേകം പ്രതിസന്ധി നേരിടുന്നുണ്ട്. പ്രതിസന്ധികളും പ്രതിബന്ധങ്ങളും പെരുകുന്നുണ്ട് എങ്കിലും നല്ല മാതൃകകളും കുറവല്ല. സാമൂഹിക മാധ്യമങ്ങളിൽ കൂടി വികലമായ കുടുംബ ബന്ധങ്ങൾക്ക് പ്രചരണവും മുൻതൂക്കവും കൈവരുന്നു. നല്ല മാതൃകകൾ ചൂണ്ടിക്കാണിക്കാനും പ്രോത്സാഹിപ്പിക്കുവാനും തയ്യാറുള്ളവർ കുറവാണ്.

മദ്യവും മയക്കുമരുന്നും നമ്മുടെ സമൂഹത്തിൽ ഇന്ന് സുലഭമാണ്. കുടുംബബന്ധങ്ങളെ ശിഥിലപ്പെടുത്തുന്നതിൽ ഈ അടിമത്തപരമായ സംഗതികൾ നിർണായക സ്വാധീനം ചെലുത്തുന്നു. അരാജകത്വം നിറഞ്ഞ കുടുംബബന്ധങ്ങൾ കൂടുന്നു. വിവാഹമോചനവും ഗർഭഛിദ്രവും സ്വാഭാവികമാണ് എന്ന് കരുതുന്നു. ലൗകികതയ്ക്ക് അമിത പ്രാധാന്യം നൽകുന്നവർ, ബാഹ്യമായ കാര്യങ്ങൾക്ക് മുൻഗണന കൽപ്പിക്കുകയും ധൂർത്തിനും മേനികാണിക്കലിനും ശ്രദ്ധിക്കുന്നു. വാഗ്വാദങ്ങളും മുറിപ്പെടുത്തുന്ന സംഭാഷണങ്ങളും കുടുംബബന്ധങ്ങളെ അസ്വസ്ഥമാക്കുന്നു. ശരിയായ സംഭാഷണങ്ങൾ ഇല്ലാത്തതിനാൽ കുടുംബാംഗങ്ങൾ തമ്മിൽ നിരന്തരം പോരടിക്കുന്നു. സാമൂഹിക മാധ്യമങ്ങൾ പരിധിയില്ലാത്ത സ്വാതന്ത്ര്യം നൽകുന്നതിനാൽ അതിന് അടിമപ്പെടുന്നവരുടെ എണ്ണം വർദ്ധിക്കുന്നു. സുതാര്യവും വിശ്വസ്തവുമായ വ്യക്തിബന്ധങ്ങൾ കുറയുന്നു.

ഇപ്രകാരം വികലമായ സാമൂഹിക ഘടനകളും രീതികളും ക്രൈസ്തവ കുടുംബങ്ങളെ ബാധിക്കുന്നതിനാൽ നരകതുല്യമായ സാഹചര്യമാണ് രൂപപ്പെടുകയും വ്യാപിക്കുകയും ചെയ്യുന്നത്. ഇതിനെ പ്രതിരോധിക്കുവാൻ ഉള്ള ദൗത്യം ക്രൈസ്തവ സമൂഹത്തിനും വിശേഷാൽ സൺഡേസ്കൂൾ പ്രസ്ഥാനത്തിനും ഉണ്ട്. പ്രാർത്ഥനയും സ്നേഹവും കരുതലും പങ്കുവയ്ക്കലും ദൈവവചന ധ്യാനവും ശിക്ഷണവും പരിശീലനവും എല്ലാം ഒത്തുചേരുന്ന ദൈവിക ഭവനങ്ങൾ സജ്ജമാക്കുന്നതിനുള്ള വിളിയും നിയോഗവും സൺഡേസ്കൂൾ പ്രസ്ഥാനത്തിനുണ്ട്. ഇത് മനസ്സിലാക്കി സവിശേഷമായ നിലയിൽ സാമൂഹിക ഇടപെടൽ നടത്തുന്നതിന് സൺഡേസ്കൂൾ അധ്യാപകർ ഒരുങ്ങേണ്ടതാണ്.

## ദൈവിക ചൈതന്യം നിറയുന്ന കുടുംബങ്ങളുടെ സവിശേഷതകൾ

ദൈവത്തിന്റെ കരുതലിലും സ്നേഹത്തിലും മുന്നോട്ടുപോകണമെങ്കിൽ പ്രഥമമായി പ്രാർത്ഥനാന്തരീക്ഷം കുടുംബത്തിൽ രൂപപ്പെടണം. മുടങ്ങാതെ യാമനമസ്കാരങ്ങളും നോമ്പും ജാഗരണങ്ങളും വിശുദ്ധ കുർബാനയിലെ ഒരുക്കത്തോടും ഭക്തിയോടും കൂടിയ പങ്കെടുക്കലും ഉണ്ടാകണം.

സമ്പത്തിനും സ്ഥാനമാനങ്ങൾക്കും ധൂർത്തിനും പിറകെ പോകാതെ, സ്വന്തം അധ്വാനത്തിൽ നിന്നും ദൈവകൃപയാൽ ലഭിക്കുന്ന നേട്ടങ്ങളിലും സന്തോഷങ്ങളിലും തൃപ്തരായി മുന്നോട്ടു പോകണം.

അനുഗ്രഹീതമായ കുടുംബങ്ങൾ രൂപപ്പെട്ടാൽ അത് കുട്ടികളുടെ സമഗ്രമായ വളർച്ചയെ നിർണായകവും പുരോഗമനപരവുമായി സ്വാധീനിക്കും. അനുഗ്രഹീതമായ കുടുംബങ്ങൾ ഒരു ഇടവകയിൽ ഉണ്ടെങ്കിൽ ആ ഇടവകയുടെ സമഗ്രമായ പുരോഗതി ഉണ്ടാകും. ഇങ്ങനെ ഇടവകകൾ അഭിവൃദ്ധിപ്പെടുമ്പോൾ സ്വാഭാവികമായും പരിശുദ്ധ സഭയും ശക്തിപ്പെടുകയും സുവിശേഷപരമായ നിയോഗങ്ങൾ ഫലപ്രദമായി നിർവഹിക്കുന്നതിന് പ്രാപ്തമാവുകയും ചെയ്യും. സമൂഹത്തിൽ വ്യത്യസ്തമായ പ്രതിബന്ധങ്ങൾ ഉയരുമ്പോൾ അതിന്റെ മധ്യേ പ്രകാശസ്തംഭങ്ങളായി ക്രിസ്തീയ കുടുംബങ്ങൾ നിലനിൽക്കേണ്ടത് എക്കാലവും അനിവാര്യമാണ്. അതിന് ഏവർക്കും പരിശുദ്ധാത്മാവിന്റെ ചൈതന്യത്താൽ സാധ്യമാകട്ടെ എന്ന് ആശംസിക്കുന്നു. •

സ്വാർത്ഥതയുടെ ഒരു കണംപോലും ഇല്ലാത്ത സ്നേഹത്തിന്റെ വ്യാപനവും പങ്കുവെക്കലും ഉണ്ടാകണം. ഓരോ കുടുംബാംഗവും തമ്മിലുള്ള സ്നേഹനിർഭരമായ ബന്ധമാണ് കുടുംബബന്ധം ശിഥിലമാകാതെ കാത്തുസൂക്ഷിക്കുന്നത്.

മുതിർന്നവരെ ആദരിക്കുകയും ബഹുമാനിക്കുകയും പരിചരിക്കുകയും ചെയ്യുന്നതിനോടൊപ്പം ഇളയവരെ കരുതുകയും ചെയ്യുന്ന പക്വമായ ബന്ധങ്ങൾ കുടുംബം നിലനിൽക്കുന്നതിന് ശക്തി പകരും. ഓരോ കുടുംബാംഗത്തിനും അനിവാര്യമായ പിന്തുണയും സഹായവും പ്രോത്സാഹനവും മറ്റുള്ളവരിൽ നിന്നും ഉണ്ടാകണം.

കുടുംബത്തിൽ ആരും നിഷ്ക്രിയരായി കഴിയുകയല്ല, മറിച്ച് തിരുവചനാധിഷ്ഠിതമായ വിധത്തിൽ ഓരോ വ്യക്തിയിലും ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്ന ഉത്തരവാദിത്തങ്ങൾ നിർവഹിക്കുകയാണ് വേണ്ടത്. മാതാപിതാക്കൾ അവരുടെ ദൗത്യവും കുട്ടികൾ അവരുടെ ദൗത്യവും കൃത്യമായി അറിയുകയും നിർവഹിക്കുകയും ചെയ്യണം.

വിനു ജോസഫ് എഴുതിയ 'പിള്ളേര്' എന്നൊരു കവിതയുണ്ട്:

*ഒരു പാത്രം വെള്ളവും*
*ഒരു സഞ്ചി മണലും*
*കൊടുത്തു നോക്കണം കുട്ടികൾക്ക്*

*അവരതുകൊണ്ട്*
*കടലുണ്ടാക്കി, മീതെ*
*യേശുവായ് നടക്കും.*

വിദ്യാർത്ഥിയെ ബഹുമാനിക്കുന്നതിലാണ് വിദ്യാഭ്യാസത്തിന്റെ വിജയമിരിക്കുന്നതെന്ന് എമേഴ്സൺ എഴുതിയത് വെറും വാക്കല്ല.

ജോർജ് പുളിക്കൻ രചിച്ച
'ഒരു വിത്തിൽ എത്ര ആപ്പിളുണ്ട്'
എന്ന പുസ്തകതതിൽനിന്നും.

# മതവും കുടുംബവും: യഹൂദമത പശ്ചാത്തലത്തിൽ



**ഫാ. ജോബ് സാം മാത്യു**
ഓർത്തഡോക്സ് തിയളോജിക്കൽ സെമിനാരി, കോട്ടയം

**ആ**ത്മീയതയും കുടുംബജീവിതവും തമ്മിലുള്ള ബന്ധം കൃത്യമായി നിർവചിക്കാനും നിലനിർത്താനും മതങ്ങൾ എക്കാലവും ശ്രമിച്ചിട്ടുണ്ട്. കുടുംബജീവിതം അനുഗ്രഹീതമായി മുന്നോട്ടുപോകണമെങ്കിൽ ആത്മീയത അനിവാര്യമാണ് എന്ന ബോധ്യം തലമുറകളിലേക്കു പകരാൻ പശ്ചിമേഷ്യയിൽ രൂപപ്പെട്ട യഹൂദമതവും ശ്രദ്ധിച്ചു. യഹൂദമതത്തിന്റെ വിശ്വാസവും പാരമ്പര്യവും കുടുംബജീവിതവുമായി നെയ്തുചേർത്തതിന്റെ വൃത്താന്തം ചരിത്രത്തിൽ സുവ്യക്തമാണ്. തലമുറകളിലൂടെ പങ്കുവയ്ക്കുന്ന മതബോധ്യത്തിന്റെയും ആവിഷ്കാരങ്ങളുടെയും പാരമ്പര്യങ്ങളുടെയും സംരക്ഷണവും പകരലും തങ്ങളുടെ വിളിയും നിയോഗവുമാണ് എന്ന് ഓരോ യഹൂദനും തിരിച്ചറിഞ്ഞിരുന്നു. ഓരോ യഹൂദന്റെയും ദൈനംദിന ജീവിതത്തിലെ പ്രവർത്തനങ്ങൾ യഹൂദ മതതത്വങ്ങളുമായി ഇണങ്ങിച്ചേർന്നിരിക്കുന്നത് വിശുദ്ധ ഗ്രന്ഥത്തിന്റെ താളുകളിൽ നിന്നും ചരിത്രഗ്രന്ഥങ്ങളിൽ നിന്നും സുവ്യക്തമാണ്. യഹൂദ കുടുംബങ്ങളുടെ മാർഗ്ഗദർശനവും ആത്മീയശക്തിയുടെ ഉറവിടവുമായി മതം ആഴമേറിയ സ്വാധീനം ചെലുത്തി. ഈ സ്വാധീനമാണ് ഈ ലേഖനത്തിൽ ചർച്ചചെയ്യുന്നത്.

## മതബോധനത്തിന്റെ ഉദ്ദേശ്യം

മതബോധനത്തിന്റെ ലക്ഷ്യം ‘‘ഉടമ്പടി ബന്ധത്തിൽ വിശുദ്ധ ജനമായി യിസ്രായേലിനെ നിലനിർത്തുക” എന്നതാണ് (പുറപ്പാട് 19:6). ജ്ഞാനസാഹിത്യത്തിൽ ഇതിനെ നിർവചിക്കുന്നത് “യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു” എന്നാണ് (സദൃശ്യവാക്യങ്ങൾ 1:7, സങ്കീർത്തനം 111:11). ദൈവിക നിയമങ്ങളും യിസ്രായേലിന്റെ ചരിത്രവും മനസ്സിലാക്കുകയാണ് മതബോധനത്തിലൂടെ പ്രധാനമായും നിർവഹിക്കുന്നത്.

## ദൈവവുമായി ഉടമ്പടി ബന്ധമുള്ളവർ

ദൈവവുമായി ഉടമ്പടി ബന്ധം പുലർത്തുന്ന വിശുദ്ധ ജനമാണ് തങ്ങൾ എന്ന ബോധ്യം യഹൂദർക്ക് ആഴത്തിലുണ്ട് (പുറപ്പാട് 24:7). ഇത് വേദശാസ്ത്രപരമായ ഒരു ആശയം മാത്രമല്ല; ഓരോ യഹൂദനും ഓരോ യഹൂദ കുടുംബവും സംരക്ഷിക്കുന്ന സജ്ജീവമായ അനുഭവമാണ്. ചരിത്രത്തിലുടനീളം ഈ ബോധ്യം നിലനിർത്താനും അത് കൈമാറാനും അവർ ശ്രമിച്ചു. ഉടമ്പടിയുടെ വൃത്താന്തം രേഖപ്പെടുത്തിയ തോറ (മോശയുടെ പഞ്ചഗ്രന്ഥങ്ങൾ) അവർ ഹൃദയത്തോടു ചേർത്തുവച്ചു. തോറ ഹൃദിസ്ഥമാക്കുന്നതിനും അതിലെ മാർഗ്ഗനിർദേശങ്ങളുടെ അടിസ്ഥാനത്തിൽ ജീവിതം നയിക്കുന്നതിനും അവർ ശ്രദ്ധിച്ചു. ദൈവത്താൽ തിരഞ്ഞെടുക്കപ്പെട്ടവരും ഉടമ്പടി ബന്ധത്തിൽ മുന്നോട്ടുപോകേണ്ടവരുമാണ് തങ്ങൾ എന്ന അടിസ്ഥാനം ഭവനത്തിൽ തന്നെ ഉറപ്പാക്കി. തങ്ങളുടെ കുട്ടികളെ മതത്തോടുചേർത്തു വളർത്തുന്നതിന് യഹൂദർ ശ്രദ്ധിച്ചു. അതിൽ ഉത്തരവാദിത്തം പുലർത്തണമെന്ന് വിശുദ്ധ ഗ്രന്ഥത്തിലും പാരമ്പര്യങ്ങളിലും നിഷ്കർഷിക്കുന്നുണ്ട് (സദൃശ്യവാക്യങ്ങൾ 13:24, 19:18). ഒരു തലമുറയിൽ നിന്നും അടുത്ത തലമുറയിലേക്കു മതപരമായ പ്രബോധനവും മൂല്യങ്ങളും കൈമാറുന്നതിൽ യഹൂദർ ഗൗരവവും കൃത്യതയും പുലർത്തി.

ആചാരങ്ങൾ, പാരമ്പര്യങ്ങൾ, പ്രബോധനങ്ങൾ എന്നിവ മതസ്വത്വം നിലനിർത്തുന്നതിനും പരിപോഷിപ്പിക്കുന്നതിനും അനിവാര്യമാണ്. തങ്ങളുടെ മതസ്വത്വം നിലനിർത്തുന്നതിലും പകരുന്നതിലും കുടുംബങ്ങൾക്ക് സുപ്രധാനമായ പ്രാധാന്യമുണ്ട് എന്ന് യഹൂദർ തിരിച്ചറിഞ്ഞു. പിതൃതുല്യമായ ഭാവങ്ങളോടെയാണ് യഹോവയാം ദൈവത്തെ തോറയിൽ അവതരിപ്പിക്കു

ന്നത്. സൃഷ്ടിക്കുകയും സംരക്ഷിക്കുകയും ശിക്ഷിക്കുകയും വിമോചിപ്പിക്കുകയും ചെയ്യുന്ന ദൈവം. ആ ദൈവത്തോടു അഭേദ്യമായ ബന്ധം ഉടമ്പടിയിലൂടെ യഹൂദർക്ക് ലഭ്യമായി. ഈ ദിവ്യമായ ബന്ധം പാപത്തിലൂടെ ശിഥിലമാക്കാതിരിക്കാൻ എപ്പോഴും ഓരോ യഹൂദനും ശ്രദ്ധ പുലർത്തണം. പ്രാർത്ഥനയും, തിരുവെഴുത്തുകളുടെ പാരായണവും അതിലെ മാർഗ്ഗദർശനങ്ങളുടെ അടിസ്ഥാനത്തിലുള്ള ജീവിതവും വഴി, ഉടമ്പടി ബന്ധം നിരന്തരം ഓർമ്മയിൽ നിലനിർത്താനാകും. കുടുംബങ്ങളിലൂടെയാണ് ഉടമ്പടിയുടെ അടിസ്ഥാനത്തിലുള്ള ജീവിതക്രമം ഹൃദ്യമായി പകരാനാകുക. കുടുംബങ്ങൾ മതജീവിതക്രമം പുലർത്തുന്നില്ല എങ്കിൽ മതത്തിനും നിലനില്പില്ല എന്ന് യഹൂദർ തിരിച്ചറിഞ്ഞിരുന്നു.

യേശുവിന്റെയും കുടുംബത്തിന്റെയും സുവിശേഷങ്ങളിലെ വിവരണങ്ങളിൽ, ഈ ഉടമ്പടി ബന്ധം അവർ മാതൃകാപരമായി പാലിച്ചിരുന്നു എന്ന് വ്യക്തമാകുന്നുണ്ട്. യഹൂദ പാരമ്പര്യം അനുസരിച്ചു എട്ടാം ദിവസം യേശുവിന്റെ പരിച്ഛേദന നടത്തി (ലൂക്കോസ് 2:21-24). തോറ പഠിപ്പിക്കാനും യെരുശലേം ദേവാലയത്തിലേക്ക് അവനെ ക്രമമായി കൊണ്ടുപോകാനും കന്യക മറിയാമും വളർത്തുപിതാവായ ജോസഫും ശ്രദ്ധിച്ചു (ലൂക്കോസ് 2:41-51). യഹൂദമതം നിഷ്കർഷിക്കുന്ന വിശ്വാസവും ആചാരരീതികളും കൃത്യമായി പാലിച്ചിരുന്ന കുടുംബാന്തരീക്ഷത്തിലാണ് യേശു വളർന്നത്. ഈ മാതൃക പിൻപറ്റി, മതബോധനം കുടുംബത്തിൽ നിന്നും ആരംഭിക്കാനും തലമുറകളിലേക്ക് സുവ്യക്തമായി പകരാനും ആദിമസഭ പ്രത്യേക ഊന്നൽ നൽകി.

വിശാലമായ യഹൂദമതത്തിന്റെ സൂക്ഷ്മരൂപമായാണ് (microcosm) യഹൂദകുടുംബം പ്രവർത്തിക്കുന്നത്. യഹൂദമതത്തിന്റെ മൂല്യങ്ങൾ, വിശ്വാസങ്ങൾ, ആചാരങ്ങൾ, പാരമ്പര്യങ്ങൾ എന്നിവ കുടുംബത്തിന്റെ അന്തരീക്ഷത്തിൽ സജീവമായി ഉൾകൊള്ളുന്നു. ഗൃഹനാഥൻ കുടുംബത്തിന്റെ ആദ്ധ്യാത്മികവും ഭൗതികവുമായ വിഷയങ്ങളുടെ മേൽനോട്ടക്കാരനായിരുന്നു. ഏകസത്യദൈവത്തിലുള്ള തങ്ങളുടെ വിശ്വാസം കുടുംബാംഗങ്ങൾ നിലനിർത്തുന്നതിന് പ്രായോഗികമായ ക്രമീകരണങ്ങൾ യഹൂദമതം രൂപപ്പെടുത്തി. വിശ്വാസവും അനുഷ്ഠാനങ്ങളും താളംതെറ്റാതെ മുന്നോട്ടു കൊണ്ടുപോകുവാനുള്ള നിയോഗം ഗൃഹനാഥനിൽ ഭരമേല്പിച്ചു. അതേസമയം ഗൃഹനായികയ്ക്കും ഉത്തരവാദിത്തമുണ്ട് എന്നും ഓർമിപ്പിച്ചു. മതാധിഷ്ഠിതമായ സ്വത്വത്തിന്റെയും കൂട്ടായ്മയുടെയും തണലിൽ യഹൂദർ സഹസ്രാബ്ദങ്ങൾ മുന്നോട്ടുപോയി.

വ്യവസ്ഥാപിതമായ മതസമൂഹമായി യഹൂദന്മാർ രൂപം പ്രാപിച്ചിട്ട് 3000 വർഷമായി. ഇക്കാലയളവിൽ അനവധി പ്രതിസന്ധികൾ അവർ നേരിട്ടു. ദൈവവുമായി നിത്യമായ ഉടമ്പടി ബന്ധം തങ്ങൾക്കുണ്ട് എന്ന ബോധ്യത്തിലാണ് പ്രതിസന്ധികളെ സ്ഥിരോത്സാഹത്തോടെ നേരിട്ട് അവർ നിലനിൽക്കുന്നത്. അതിൽ കുടുംബങ്ങൾക്ക് സുപ്രധാനമായ സ്ഥാനമുണ്ട്. അവിടെയാണ് വിശ്വാസം പരിപോഷിപ്പിക്കപ്പെടുന്നത്; പാരമ്പര്യങ്ങൾ നഷ്ടപ്പെടാതെ കാക്കുന്നത്; ദൈവവുമായുള്ള ഉടമ്പടി ബന്ധം നിരന്തരം അവർത്തിച്ചുറപ്പിക്കുന്നത്. ആധുനിക ലോകത്തിന്റെ സങ്കീർണതകൾക്കിടയിലും, യഹൂദരുടെ വിശ്വാസവും ആധ്യാത്മികനിഷ്ഠകളും നിലനിർത്തി മുന്നോട്ടുപോകാൻ സഹായിക്കുന്ന ശക്തിദുർഗ്ഗങ്ങൾ കുടുംബങ്ങളാണ്.

## സാംസ്കാരികവുംസാമൂഹികവുമായ അടിച്ചമർത്തലിനും സ്വാംശീകരണത്തിനുമെതിരെയുള്ള പ്രതിരോധം

സമൂഹത്തിലും സംസ്കാരത്തിലും ഇടപെടാൻ ഒരു വ്യക്തി ആരംഭിക്കുന്നതും പരിശീലിക്കുന്നതും സ്വന്തം കുടുംബത്തിലൂടെയാണ്. വ്യതിരിക്തത കാത്തുസൂക്ഷിക്കുന്നതിലും പൂർവികമായ പാരമ്പര്യങ്ങൾ തലമുറകളിലേക്ക് കൈമാറുന്നതിലും കുടുംബങ്ങൾക്ക് പ്രധാന പങ്കുണ്ട്. യഹൂദമതത്തിന്റെ വംശീയതയും സ്വത്വവും പൈതൃകവും പങ്കുവയ്ക്കുന്നതിലും അവയിൽ അഭിമാനിക്കുന്നതിലും കുട്ടികളെ ശക്തീകരിക്കുന്നതു കുടുംബങ്ങളാണ്. ഇത് ഒരു ദൈവികമായ ദൗത്യമായി മാതാപിതാക്കൾ കരുതി. യഹൂദമതവും രാഷ്ട്രവും വംശീയതയും ഭാഷയും ഒരേസമയം കൂടിക്കലർന്നതിനാലും മറ്റെല്ലാവരിൽ നിന്നും വ്യതിരിക്തത പാലിച്ചിരുന്നതിനാലും ഇത് ഏറെ അനിവാര്യമായി. ചുറ്റുപാടുമുള്ള ജനതകളിൽ നിന്നും നിരന്തരം വെല്ലുവിളികൾ നേരിടുന്ന പശ്ചാത്തലത്തിൽ, ദൈവവുമായി ഉടമ്പടി ബന്ധം തങ്ങൾക്കുണ്ട് എന്ന് അഭിമാനിച്ചിരുന്ന യഹൂദർക്ക് ഇത് നിലനില്പിന്റെ ഭാഗമായുള്ള ബാധ്യതയുമായിരുന്നു.

പൂർവികപാരമ്പര്യങ്ങൾ തലമുറകളിലേക്കു കൈമാറുന്നതിനുള്ള ചാലകമായാണ് കുടുംബങ്ങൾ നിലകൊണ്ടത്. ചെറുപ്പം മുതൽ യഹൂദർ അവരുടെ പൂർവികമായ ആചാരങ്ങളും രീതികളും കണ്ടും കേട്ടും പരിശീലിച്ചും സ്വായത്തമാക്കി. അവയുടെ സാംഗത്യവും ചരിത്രപരമായ വിശദീകരണങ്ങളും മാതാപിതാക്കളും മതനേതാക്കളും പകർന്നു. എന്ത് കഴിക്കണം, അത് എങ്ങനെ പാകം ചെയ്യണം എന്ന് തുടങ്ങി യഹൂദൻ പുലർത്തേണ്ട ഓരോ നിഷ്ഠകളും മൂല്യങ്ങളും ധാർമ്മികതയും ഇങ്ങനെ തലമുറകൾ ഉൾക്കൊണ്ടു. വിശ്വാസം, ധാർമികത, സ്വത്വം എന്നിവ പങ്കുവയ്ക്കാനും ആഘോഷിക്കാനും കഴിയുന്ന വിധത്തിലാണ് ഓരോ വിശേഷാവസരങ്ങളും യഹൂദർ രൂപപ്പെടുത്തിയത്. അവയിൽ കുടുംബത്തോടൊപ്പം പങ്കടുക്കുന്ന കുട്ടികൾ സ്വാഭാവികമായി തങ്ങളിലേക്ക് അത് സ്വാംശീകരിച്ചു അതിന്റെ ഭാഗമായി മാറുന്നു.

ഭക്ഷണരീതികൾക്കു പുറമെ, മറ്റു മതസ്ഥരും സമൂഹങ്ങളുമായുള്ള ബന്ധം, സാമൂഹിക ഇടപെടലുകൾ എന്നിവയും ശ്രദ്ധാപൂർവം ക്രമീകരിച്ചു ജീവിക്കാൻ കുടുംബങ്ങളിലൂടെയുള്ള മതബോധനം ഇടയാക്കി. വിശാലമായ സമൂഹവുമായി ഇടപെടുമ്പോൾ യഹൂദരുടെ വ്യക്തിത്വവും സ്വത്വവും സംരക്ഷിക്കാനും ആവശ്യമായ പരിശീലനം നൽകാനും അവർ ശ്രദ്ധിച്ചു. മതബോധനം തീവ്രനിലപാടുകളിലേക്കു കടക്കാതിരിക്കാനും അവർ ജാഗ്രത പുലർത്തി. യഹൂദർ തമ്മിൽ സുഹൃദ്‌വലയം രൂപപ്പെടുന്നതിനുള്ള സാഹചര്യങ്ങളുണ്ടായിരുന്നു. സിനഗോഗുകളും പെരുന്നാളുകളും തീർത്ഥയാത്രകളും അവരെ ചേർത്തിണക്കി. പ്രതിസന്ധികളിൽ ഒപ്പമായിരുന്നും പ്രതിബന്ധങ്ങളെ കൂട്ടായി അതിജീവിച്ചും യഹൂദർക്കിടയിൽ ഐക്യദാർഢ്യവും സഹവർത്തിത്വവും ഉറപ്പിക്കപ്പെട്ടു.

സാംസ്കാരികമായ സ്വാംശീകരണവും മിശ്രവിവാഹവും യഹൂദരുടെ വംശീയവും മതപരവുമായ സ്വത്വത്തിനു വെല്ലുവിളി എക്കാലവും ഉയർത്തിയപ്പോൾ അതിനെ പ്രതിരോധിക്കാൻ സഹായിച്ചത് കുടുംബങ്ങളിലൂടെ നിർവഹിച്ച മതബോധനമാണ്. തങ്ങളുടെ സ്വത്വത്തിൽ അഭിമാനിക്കുന്നതിലും അതിനോടു പ്രതിബദ്ധത നിലനിർത്തുന്നതിലും കുടുംബങ്ങൾ ശ്രദ്ധിച്ചു. ചിതറിപ്പോകാതിരിക്കാനും, യഹൂദമതസ്വത്വത്തിൽ നിലനിന്ന് ബാഹ്യമായ സ്വാധീനങ്ങൾക്കെതിരെ പ്രതിരോധശേഷി ആർജിക്കുന്നതിനുമുള്ള ശക്തമായ അടിത്തറയും കുടുംബങ്ങൾ നൽകി.

## ആരാധനാപരമായ അഭിവിന്യാസം
### (Worship Orientation)

ആരാധനയോടുള്ള കുട്ടികളുടെ ആഭിമുഖ്യം മാതാപിതാക്കളുടെ ആത്മീയ ജീവിതത്തിന്റെ പ്രതിഫലനമാണ്. എല്ലാ കാര്യങ്ങളിലും കുട്ടികൾ മാതാപിതാക്കളെ മാതൃകയാക്കും. ഭക്തിയോടും ശ്രദ്ധയോടും ആരാധനയിൽ സംബന്ധിക്കുന്നതിനും മതഗ്രന്ഥങ്ങൾ വായിക്കുന്നതിനും അതിലെ മാർഗ്ഗദർശനങ്ങളുടെ അടിസ്ഥാനത്തിൽ ജീവിക്കുന്നതിനും കുടുംബങ്ങളിൽ പ്രാരംഭം കുറിക്കുന്നു.

ശബത്തു ദിവസം സിനഗോഗിൽ വേദപ്രബോധനം ക്രമമായി നൽകുന്ന രീതി യഹൂദർക്കുണ്ട്. അതിലൂടെ സത്യദൈവത്തെ നിർമ്മലതയോടും ഭക്തിയോടും ആരാധിക്കണമെന്നും ധാർമിക നിഷ്ഠ പുലർത്തി ജീവിക്കണമെന്നും പ്രബോധിപ്പിക്കുന്നു. വിശ്വാസത്തിന്റെ അടിസ്ഥാനപ്രഖ്യാപനമായ 'ഷേമ' (Shema) അവർ ആദരവോടെ ചൊല്ലി (ആവർത്തനം 6:4-7, 11:13-21). അതിലെ ഓരോ വാക്കുകളും ഹൃദയത്തോടു ചേർത്തു വെച്ചു. ദൈവത്തോടുള്ള ഉടമ്പടിബന്ധത്തിന്റെയും കല്പനയുടെ പാലനത്തിന്റെയും നിത്യമായ ഓർമ്മയായി ഇത് നിലകൊള്ളുന്നു. ദൈവം തങ്ങളെ വിമോചിപ്പിച്ചു വഴിനടത്തി വിശ്രമത്തിലേക്കു (Rest) കൊണ്ടുവന്നത്, ഓരോ ശബത്തു ദിവസവും അവർ ഓർത്തു. അതിനു ദൈവത്തിനു നന്ദി അർപ്പിച്ചു.

പെസഹാ, കൂടാരപ്പെരുന്നാൾ, പെന്തിക്കോസ്തി എന്നീ പ്രധാന പെരുന്നാളുകളിലും വിശേഷാവസരങ്ങളിലും കുട്ടികളുടെ സാന്നിധ്യം ഉറപ്പാക്കിയിരുന്നു. പെസഹായിൽ കുടുംബത്തിലെ ഏറ്റവും പ്രായം കുറഞ്ഞ അംഗത്തെ പോലും ഭക്ഷണവേളയിലും ചരിത്രത്തിന്റെ വിവരണത്തിലും സജീവമായി പങ്കെടുക്കുന്നതിനു പ്രചോദിപ്പിച്ചു (പുറപ്പാട് 13:8). ഇപ്രകാരം മതപരമായ ചടങ്ങുകളിൽ നിരന്തരം പങ്കെടുക്കുന്നതുവഴി കുട്ടികൾ തങ്ങളുടെ മതപരമായ സ്വത്വവും പൈതൃകവും അടുത്തറിയുകയും അത് സ്വാംശീകരിക്കുകയും ചെയ്യുന്നു. വിശ്വാസവും പാരമ്പര്യവും ഇടകലർന്നു കിടക്കുന്ന പശ്ചാത്തലത്തിൽ വളരുന്ന യഹൂദകുട്ടികൾ അവയുടെ സജ്ജീവരായ വ്യക്താക്കളാകുന്നു. ഇപ്രകാരം മതബോധനത്തിലും അനുബന്ധ ഘടകങ്ങളിലും സുപ്രധാനമായ പങ്കു യഹൂദമതത്തിൽ കുടുംബങ്ങൾ വഹിക്കുന്നു. •

ചരിത്രലേഖനം



# യെരുശലേമിലെ പുത്തൻ തീ

**ലിന്റോ പോൾ ജേക്കബ്**

**ഈ**സ്റ്റേൺ ഓർത്തഡോക്സ് സഭകൾ പ്രബലമായ രാജ്യങ്ങളിലെ ഈസ്റ്റർ ദിനത്തിലെ ഒരു പ്രധാന പത്രവാർത്തയായിരിക്കും യെരുശലേമിൽനിന്നും പുറപ്പെടുന്ന പുത്തൻ തീയെ പ്പറ്റിയുള്ളത്. The Holy Fire എന്നറിയപ്പെടുന്ന ഇതിനു 'പുത്തൻ തീ' എന്ന വിശേഷണം നൽകുന്നത് പരിശുദ്ധനായ പരുമല ഗീവറുഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയാണ്. അദ്ദേഹം രചിച്ച മലയാളത്തിലെ ലക്ഷണമൊത്ത ആദ്യ യാത്രാവിവരണ ഗ്രന്ഥമായ 'ഊർശലേം യാത്രാവിവരണം' എന്ന പുസ്തകത്തിലൂടെ ഈ



പുത്തൻ തീ സംഭവത്തെപ്പറ്റി മലയാളക്കരയെ ആദ്യമായി അറിയിച്ചു. ഒരു മഹാ അത്ഭുത മായിത്തന്നെയാണ് ഈ വിശുദ്ധ അഗ്നിയെ ലോകമെമ്പാടുമുള്ള ഓർത്തഡോക്സ് സഭാംഗ ങ്ങളായ വിശ്വാസികൾ വീക്ഷിക്കുന്നത്. ലക്ഷക്കണക്കിനു വിശ്വാസികളും തീർത്ഥാടകരും എത്തുന്ന, കർത്താവിന്റെ കബറിടം സ്ഥിതി ചെയ്യുന്ന The Church of the Holy Sepulchre എന്ന ദേവാലയത്തിലാണ് ഈ അത്ഭുതം നടക്കുന്നത്. വലിയ വെള്ളിയാഴ്ചയുടെ ശുശ്രൂഷകൾ അവസാനിക്കുന്നതു മുതൽ യെരുശലേമിലും ചുറ്റുമുള്ള എല്ലാ ക്രൈസ്തവ സമൂഹങ്ങളും കബറിടദേവാലയത്തിലേക്ക് ഉറ്റുനോക്കിയിരിക്കും. അറിയിപ്പിന്റെ ശനിയാഴ്ച രാവിലെ മുതൽ പരമ്പരാഗതമായ രീതിയിലുള്ള ഗീതങ്ങൾ പാടി നൃത്തങ്ങളും ബാൻഡ് സെറ്റുകളുമായി വിശ്വാസ സംഘങ്ങൾ ദേവാലയത്തിന്റെ ചുറ്റുമായി വലയംവെക്കാൻ ആരംഭിക്കും. ഉച്ച കഴിയുന്ന തോടെ അന്തരീക്ഷമാകെ പ്രാർത്ഥനാമുഖരിതമാ കുകയും പുത്തൻ തീ ശുശ്രൂഷയുടെ ഒരുക്കങ്ങൾ ആരംഭിക്കുകയും ചെയ്യും. ക്രിസ്തുവിനെ ക്രൂശിച്ച റോമാപടയാളികളെ പ്രതിനിധീകരിച്ചുകൊണ്ട് തുർക്കികളായ ഉദ്യോഗസ്ഥർ വന്നു കല്ലറ പരിശോ ധിച്ച് അതിനുള്ളിൽ അഗ്നിസംബന്ധമായ ഒന്നുമില്ല എന്ന് ഉറപ്പുവരുത്തി കല്ലറയുടെ വാതിലിൽ പ്രത്യേക മെഴുകുകൊണ്ട് അടച്ചു മുദ്രവെക്കും. പിന്നീട് സന്യാസിമാരും വൈദീ കരും മറ്റുമടങ്ങുന്ന ഒരു വലിയ പ്രദക്ഷിണത്തോ ടൊപ്പം ഗ്രീക്ക് ഓർത്തഡോക്സ് സഭയുടെ യെരുശലേം പാത്രിയർക്കീസ് കടന്നുവരികയും അദ്ദേഹം ഒറ്റയ്ക്ക് കല്ലറയിൽ പ്രവേശിക്കുകയും ചെയ്യും. കല്ലറയ്ക്കുള്ളിൽ കടക്കുന്നതിനു മുൻപ് പാത്രിയർക്കീസിനെയും ഇസ്രായേലി ഉദ്യോഗ സ്ഥർ അഗ്നിസംബന്ധിയായ എന്തെങ്കിലും കൈവശം ഉണ്ടോയെന്നറിയുവാൻ ദേഹപരിശോ ധന നടത്തുന്നതായി കാണാം. 1981 മുതൽ 2000 വരെ പുത്തൻ തീ പകർന്നുകൊടുത്ത യെരുശലേം പാത്രിയാർകീസ് ആയിരുന്ന അഭിവന്ദ്യ ദിയോദോ

---

*ലേഖകൻ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ ഓണക്കൂർ സെന്റ് ജോർജ് വലിയപള്ളി ഇടവകാം ഗവും ഭദ്രാസന ബാലാസമാജം ജനറൽ സെക്രട്ടറി യുമാണ്. കൊല്ലം ക്യാഷ്യു കൗൺസിലിൽ പ്ലാന്റ് പത്തോളോജിസ്റ്റായി പ്രവർത്തിക്കുന്നു.*

റോസ് ഒന്നാമന്റെ വാക്കുകൾ ഇപ്രകാരമാണ്; 'കബറിനുള്ളിൽ കയറിയശേഷം കർത്താവിന്റെ ദേഹം കിടത്തിയതായ കല്ലിനു മുന്നിൽ ആ ഇരുട്ടിൽ കവിണ്ണുവീണു നൂറ്റാണ്ടുകളായി പാത്രിയർക്കീസുമാർ ചൊല്ലുന്ന പ്രത്യേക പ്രാർത്ഥന ഉരുവിടും. പ്രാർത്ഥനകൾക്കിടയിലെപ്പോഴോ കർത്താവ് കിടന്ന കല്ലുകളുടെ അഗ്രങ്ങളിൽ നിന്നും ഒരു പ്രകാശം രൂപംകൊണ്ട് ആ കല്ലിനെ പൊതിയും. ചിലപ്പോൾ അതിന്റെ കിരണങ്ങൾ കബറിന് പുറത്തേക്ക് വരും. പതുക്കെ ആ പ്രകാശം അഗ്നിയായി രൂപം മാറും. ജ്വാല മേലോട്ട് ഉയർന്നു കഴിയുമ്പോൾ കൈവശമുള്ള മെഴുകുതിരി കെട്ടുകളിലേക്ക് വിശുദ്ധ അഗ്നിയെ പകർന്നെടുക്കും. ഏറ്റവും കൗതുകകരമായ കാര്യമെന്തെന്നാൽ പുത്തൻ തീയുടെ ജ്വാല സാധാരണ തീപോലെ പൊള്ളിക്കുന്ന ഒന്നല്ല എന്നുള്ളതാണ്. മെഴുകുതിരിയിലും മറ്റും സാധാരണയായി ദൃശ്യമാകുന്ന തീയല്ല പുത്തൻ തീ. കവിണ്ണു വീണുകിടക്കുമ്പോൾ വരുന്ന അഗ്നി ഇത്ര വർഷമായും തന്റെ താടിയെ കത്തിക്കാത്തതും അങ്ങനൊരു സവിശേഷതയുള്ളതുകൊണ്ടാണ്'.

ഇരുകൈകളിലും ജ്വലിക്കുന്ന മെഴുകുതിരികളുമായി പുറത്തേയ്ക്ക് വരുന്ന പാത്രിയർക്കീസിനെ കാത്തു ആയിരക്കണക്കിന് വിശ്വാസികളാകും മുപ്പത്തിമൂന്നു മെഴുകുതിരികളുടെ കെട്ടുകളുമായി കാത്തിരിക്കുന്നുണ്ടാവുക. വിവിധ സഭകളുടെ പുരോഹിതർ ധ്ധടുതിയിൽ മുന്നോട്ടു കടന്നുവന്ന് പാത്രിയാർക്കീസിൽ നിന്നും പുത്തൻ തീ പകർന്നെടുക്കും. നിമിഷങ്ങൾക്കുള്ളിൽ ദേവാലയപരിസരം മുഴുവനും ദീപമുഖരിതമാകും. വിശ്വാസികൾ ആ അഗ്നിയിൽ കൈകൾ വച്ച് അതിന്റെ സവിശേഷതയെ എല്ലാവർഷവും പുനർവിചിന്തനം ചെയ്യും. ലോകത്തിലെ ഈസ്റ്റേൺ ഓർത്തഡോക്ൾസ് സഭകളുള്ള പല ഭാഗത്തേക്കും ആദരവോടും ഭക്തിയോടും വിമാനമാർഗ്ഗം വശങ്ങളിൽ അടപ്പുകളുള്ള വിളക്കുകളിൽ ഈ അഗ്നി കൊണ്ടുപോകും.

പുത്തൻ തീയെപ്പറ്റിയുള്ള ഏറ്റവും പുരാതനമായ ലിഖിതരേഖകൾ ലഭ്യമായത് നാലാം നൂറ്റാണ്ടിലേതാണങ്കിലും ഒന്നാം നൂറ്റാണ്ടു മുതലുള്ള മഹാത്ഭുതമായിട്ടാണ് ഇതിനെ നിസ്സായിലെ മാർ ഗ്രീഗോറിയോസ്, ദമസ്ക്കസിലെ മാർ യോഹന്നാൻ എന്നിവരെപ്പോലെയുള്ള ആദിമ സഭാ





പിതാക്കന്മാർ വിശേഷിപ്പിക്കുന്നത്. യെരുശലേമിലെ പാത്രിയാർക്കീസിനു ദൈവീകമായി ലഭ്യമായ ഒരു പ്രാധാന്യത്തെ സൂചിപ്പിക്കുവാനും പുത്തൻ തീയെ ദൃഷ്ടാന്തീകരിക്കുന്നുണ്ട്. 1579 ൽ ഗ്രീക്ക് പാത്രിയാർകീസ് ആയിരുന്ന സോഫ്രോണിനെ നാലാമനെ പുറത്താക്കി പുത്തൻ തീ സ്വീകരിക്കുവാൻ ഒരു സംഘം ആളുകൾ ശ്രമിച്ച സംഭവം പരുമല തിരുമേനി എഴുതിയത് ഇപ്രകാരമാണ്. 'പുത്തൻ തീയെക്കുറിച്ച് കബറിൽ നിന്നും താനേ ഉണ്ടാകുന്ന അത്ഭുതമാണ് എന്നാണു കിഴക്കൻ ക്രിസ്ത്യാനികൾ എല്ലാവരും ഭക്തിപൂർവ്വം വിശ്വസിച്ചുവരുന്നത്. ക്രിസ്ത്യാനികൾക്ക് മാത്രമല്ല മുഹമ്മദുകാർക്കും ഈ കാര്യത്തിൽ അവിശ്വാസവും സംശയവും ഇല്ല. മുമ്പൊരു കാലം നിർധനരായ ക്രിസ്ത്യാനികളെ കൃംതായിൽ (കബർ മുറിയിൽ) പ്രവേശിപ്പിക്കാതെ ധനവാന്മാരും പ്രഭുക്കന്മാരും മാത്രം ഉള്ളിൽ പ്രവേശിച്ചു സാധുക്കളെ വെളിക്കു നിർത്തിയതിനാൽ അവർ നിന്നിരുന്ന വെളിയിലേക്കുള്ള പൂട്ടപ്പെട്ട വാതിലിന്റെ ഒരു കൽതൂണ് നടുവേ പിളർന്നു അഗ്നി പുറത്തേക്ക് ആദ്യം പുറപ്പെടുകയും അകത്തു നിന്നിരുന്ന പ്രമാണികൾ പുറത്തുനിന്നും പുത്തൻ തീ വാങ്ങിക്കുകയും ചെയ്തു എന്ന ഒരു ചരിത്രം ഉണ്ട്. പിളർന്നതായി പറയുന്ന കൽ ത്തൂണും പിളർപ്പും ഞങ്ങൾ കണ്ടു.'

റോമാ സാമ്രാജ്യത്തിലെ നാല് പാത്രിയാർക്കീസ്മാരും (കുസ്തന്തീനോസ്, അലക്സന്ത്രിയ, അന്ത്യോഖ്യ, യെരുശലേം) ആദ്യ നൂറ്റാണ്ടുകളിൽ പുത്തൻ തീ പകർന്നെടുക്കുവാനായി കബറിനുള്ളിൽ കയറുന്ന പാരമ്പര്യമുണ്ടായിരുന്നതായും ചരിത്രമുണ്ട്. എന്നാൽ കാലക്രമത്തിൽ അലക്സാന്ത്രിയൻ (ഗ്രീക്ക്) അർമീനിയൻ പാത്രിയർക്കീസുമാർ മാത്രമാവുകയും, ഇപ്പോൾ അർമേനിയൻ പാത്രിയർക്കീസിന്റെ ഒരു പ്രതിനിധി (കബറിട ദേവാലത്തിലെ അർമേനിയൻ സഭയുടെ ആർച്ച് പ്രീസ്റ്റ്) ഗ്രീക്ക് പാത്രിയർക്കീസിനോടൊപ്പം കബറിനടുക്കൽ വരെ കയറിച്ചെല്ലുന്ന പതിവുമാണുള്ളത്.

ഈസ്റ്റേൺ ഓർത്തഡോക്സ് സഭകൾ അതിവിശുദ്ധിയോടും ഭയത്തോടുംകൂടി പുത്തൻ തീയേ വീക്ഷിക്കുകയും, മലങ്കരസഭ ഉൾപ്പെടുന്ന ഓറിയന്റൽ ഓർത്തഡോക്സ് സഭകൾ ഇതിനെ വിലകുറച്ചു കാണാതെയും ഇരിക്കുമ്പോൾ, റോമൻ കത്തോലിക്കാ സഭയിൽ 1238ൽ അന്നത്തെ പാപ്പായായിരുന്ന ഗ്രിഗറി പതിനൊന്നാമൻ പുത്തൻ തീ വാങ്ങുകയോ കൊടുക്കുകയോ ചെയ്യുന്നത് വിലക്കിക്കൊണ്ട് കൽപ്പനയിറക്കുകയുണ്ടായി. ഓസ്ട്രേലിയൻ നോവലിസ്റ്റായ ഫ്രാൻസ് വേർഫെൽ പറയുന്നതുപോലെ 'വിശ്വാസമുള്ളവർക്ക് വിശദീകരണങ്ങൾ ആവശ്യമില്ല, എന്നാൽ വിശ്വാസമില്ലാത്തവർക്ക് എത്ര വിശദീകരണങ്ങൾ ലഭിച്ചാലും കാര്യവുമില്ല.' •

ബാലപംക്തി

# പ്രതിസന്ധികളെ അതിജീവിക്കുക



ഫാ. ജോസ് തോമസ്

**ബ്രി**ട്ടീഷ് ഇന്ത്യയിൽ ജനിച്ച (മുംബൈ) ആംഗലേയ സാഹിത്യകാരനും പത്രപ്രവർത്തക നുമായ Rudyard Kipling (1865 –1936) എഴുതിയ ഒരു പ്രശസ്തമായ കവിതയാണ് IF (ഇഫ്). 1910ൽ Rewards and Fairies എന്ന സമാഹാരത്തിന്റെ ഭാഗമായിട്ടാണിത് ആദ്യമായി പ്രസിദ്ധീകരിച്ചത്. ജീവിതത്തിന്റെ വെല്ലുവിളികളേയും സങ്കീർണ്ണത കളെയും എങ്ങനെ മറികടക്കാം എന്നതിനെക്കുറി ച്ചുള്ള അറിവ് പകർന്നുകൊണ്ട് ഒരു പിതാവ് മകനു നല്കിയ ഉപദേശമാണ് കവിതയുടെ ഇതി വൃത്തം. പ്രതികൂല സാഹചര്യങ്ങളെ അഭിമുഖീ കരിക്കുമ്പോൾ സന്തുലിത വീക്ഷണം നിലനിർ ത്തുക, ലക്ഷ്യങ്ങൾ പിന്തുടരുന്നതിൽ ഉറച്ചു നില്ക്കുക, ധാർമ്മിക ധൈര്യം പ്രകടിപ്പിക്കുക എന്നീ ആശയങ്ങളെ ചുറ്റിപ്പറ്റിയാണ് കവിതയുടെ രചന. സംയമനം പാലിക്കുക, ഒരാളുടെ പ്രവൃത്തികളുടെ ഉത്തരവാദിത്തം ഏറ്റെടുക്കുക, പരാജയങ്ങളിൽ നിന്ന് പഠിക്കുക എന്നിവയുടെ പ്രാധാന്യം കിപ്ലിംഗ് ഊന്നിപ്പറയുന്നു. അതിനായി, വിവിധ സാഹചര്യങ്ങളേയും സന്ദർഭങ്ങളേയും അവതരിപ്പിച്ചുകൊണ്ട്, അത്തരമൊരവസരത്തിൽ, അവയോട് എങ്ങനെയാണ് പ്രതികരിക്കേണ്ടതെന്ന് ലളിതമായി വിശദീകരിക്കുന്നു.

വിനയാന്വിതനായി ജീവിക്കുന്നതോടൊപ്പം അവനവനെ വിശ്വസിക്കുവാനുള്ള കഴിവ്, പ്രത്യാശ നഷ്ടപ്പെടാതെ പ്രയാസങ്ങളിൽ സഹിച്ചു നിൽ ക്കുക, വിജയവും പരാജയവും സമചിത്തത യോടെ കൈകാര്യം ചെയ്യുക, വികാരങ്ങളെ നിയന്ത്രിക്കുക, ക്ഷമിക്കാനുള്ള കഴിവ് എന്നിവ ഉൾപ്പടെ ഒരു വ്യക്തിയെ യഥാർത്ഥ സദ്ഗുണ പൂർണ്ണനാക്കുന്ന കാര്യങ്ങൾ കവിതയിലുടനീളം കിപ്ലിംഗ് എടുത്തുകാണിക്കുന്നുണ്ട്. ക്ഷമ, സ്ഥിരോൽസാഹം, ആത്മവിശ്വാസം, സമഗ്രത എന്നീ ഗുണങ്ങളെ ഊന്നിപ്പറഞ്ഞുകൊണ്ട്, കുലീനവും മാന്യവുമായ ജീവിതം നയിക്കുന്നതി നുള്ള പ്രചോദനാത്മകമായ ഒരു കൂട്ടം മാർഗ്ഗ നിർദ്ദേശങ്ങൾ ഈ കവിതയിലൂടെ പ്രതിപാദിക്കു കയാണ്.

മഹത്തരമായ ഈ കവിത എല്ലാവരും വായി ച്ചിരിക്കേണ്ടതാണ്. ഇത് വളരെ ചിന്തോദ്ദീപക മായതിനാലാണ് കുട്ടികളായ നിങ്ങളോടു സംവദിക്കുവാൻ ഞാനിത് തിരഞ്ഞെടുത്തത്. പുതിയ അദ്ധ്യയന വർഷം ആരംഭിക്കുമ്പോൾ തന്നെ ഉറച്ചതീരുമാനങ്ങളോടും ലക്ഷ്യബോധ ത്തോടും പഠനം ആരംഭിക്കണം. പ്രതികൂല സാഹചര്യങ്ങളിൽ പതറരുത്, ഭയപ്പെട്ട് പിന്മാറരുത്. നിരാശയോടെ പിൻവാങ്ങരുത്. *''അസാദ്ധ്യമായി ഒന്നുമില്ല''* എന്ന ഉറച്ച ബോദ്ധ്യ മാണ് ഒരു സാധാരണ കുടുംബത്തിൽ പിറന്ന നെപ്പോളിയൻ ബോണാപ്പാർട്ടിനെ (1769 – 1821) ഫ്രാൻസിന്റെ ചക്രവർത്തിയാക്കിയത്.

ചലച്ചിത്ര ക്യാമറ, ഇലക്ട്രിക് ബൾബ്, ഫോണോഗ്രാഫ് തുടങ്ങി ഒട്ടനവധി കണ്ടുപിടുത്ത ങ്ങൾ നടത്തിയ പ്രമുഖനാണ് തോമസ് ആൽവ എഡിസൺ (1847–1931). അദ്ദേഹത്തിന്റെ കണ്ടുപിടിത്തങ്ങൾ സംബന്ധിച്ച ഉപകരണങ്ങളും രേഖകളും ഒരുദിവസം കത്തിച്ചാമ്പലായി. ലക്ഷക്കണക്കിന് ഡോളറിന്റെ നഷ്ടം സംഭവിച്ചതു കണ്ട് നിശ്ചലനായിപ്പോയി എങ്കിലും അടുത്ത നിമിഷം ഇപ്രകാരം പ്രതിവദിച്ചു: *''ജീവിതത്തിലുണ്ടാകുന്ന ദുരന്തങ്ങൾക്ക് വലിയ വിലയുണ്ട്. എല്ലാ പിശകുകളും തെറ്റായ ചിന്തകളും കത്തിപ്പോയി. ദൈവത്തിനു നന്ദി. ഇനി പുതുതായി എല്ലാം തുടങ്ങാമല്ലോ.''* കണ്ടു പിടുത്തങ്ങളെല്ലാം കത്തിയമർന്നുപോയതിൽ നിരാശപ്പെടാതെ പുതിയ തീരുമാനങ്ങളോടെ അടുത്തദിവസം തന്റെ പരീക്ഷണങ്ങൾ പുനരാ രംഭിച്ചു. ആ ദുരന്തത്തിൽ നിരാശനായി പിൻ വാങ്ങുകയോ ജീവിതം അവസാനിപ്പിക്കുകയോ ചെയ്തിരുന്നുവെങ്കിൽ ലോകത്തിന് വലിയ നഷ്ടങ്ങൾ സംഭവിച്ചേനെ. അത്യാഹിതത്തെ ദൈവത്തിന്റെ വരദാനമായി കണ്ട് മുന്നേറിയ

പ്പോൾ വലിയ വിജയങ്ങൾ ഉണ്ടായി. പരിശുദ്ധ പൗലോസ് ശ്ലീഹായുടെ വാക്കുകൾ ശ്രദ്ധിക്കുക: 'പിന്നിലുള്ളത് മറന്ന്, മുന്നിലുള്ളതിനെ ഉന്നം വച്ചുകൊണ്ട് ആയാസപ്പെട്ടു മുന്നേറി.' (ഫിലിപ്യർ 3:14).

വഴിയിൽ വീണുകിടക്കുന്ന ധാന്യമണികൾ കൊത്തിപ്പെറുക്കുന്ന കുരുവികളെ കണ്ടിട്ടില്ലേ? മിന്നിപ്പാഞ്ഞു വരുന്ന വാഹനങ്ങളുടെ അടിയിൽപ്പെടാതെ അവ പറന്നുയരുകയും വീണ്ടും ആ ജോലി തുടരുകയും ചെയ്യും. അത്യാഹിതങ്ങൾക്ക് മീതെ പറന്നുയരാൻ ആവശ്യമായ കരുത്തും സൂക്ഷ്മതയും ആ കൊച്ചുകുരുവികൾക്കു പോലും ദൈവം നൽകിയിട്ടുണ്ട്. അപകടങ്ങൾക്കിടയിൽ കൊത്തിപ്പെറുക്കുന്ന ആ ചെറുകിളികൾ നൽകുന്ന പാഠം വളരെ വലുതാണ്. പ്രതിസന്ധികളിലും അപകട സാദ്ധ്യതകളുടെ നടുവിലും നിർഭയരായി, ദൈവം നൽകിയ കഴിവ് ഉപയോഗിച്ച് ജീവിക്കുന്നു. നമ്മുടെ അരുമനാഥൻ നൽകുന്ന ഉറപ്പ് വിശുദ്ധ മത്തായി എഴുതിയ സുവിശേഷത്തിൽ നാം വായിക്കുന്നു: *''കാശിന് രണ്ടു കുരികിൽ വിൽക്കുന്നില്ലയോ? അവയിൽ ഒന്നു പോലും നിങ്ങളുടെ പിതാവു സമ്മതിക്കാതെ നിലത്തു വീഴുകയില്ല.... ഭയപ്പെടേണ്ട, ഏറിയ കുരികിലുകളെക്കാളും നിങ്ങൾ വിശേഷതയുള്ളവരല്ലോ''* (10:29–31).

നമ്മുടെ കർത്താവ് നൽകുന്ന ഉപദേശം ധൈര്യമായി മുന്നോട്ട് പോകുവാനാണ്. എത്രമാത്രം പ്രതികൂല സാഹചര്യങ്ങളായിരുന്നു യേശുക്രിസ്തുവിന്റെ മുന്നിലുണ്ടായിരുന്നതെന്ന് ഓർത്തുനോക്കുക. മനുഷ്യനായി പിറക്കുന്നതിന് പോലും നല്ലൊരു സ്ഥലം ലഭിച്ചില്ല. ഉടനെ തന്നെ നാടുവിട്ട് അപരിചിതമായ സ്ഥലത്തേക്ക് ഓടിപ്പോകേണ്ടിവന്നു. തിരികെ വന്നിട്ടോ, ജന്മസ്ഥലം വിട്ട് മറ്റൊരിടത്ത് താമസിക്കേണ്ടി വന്നു. തുടർന്ന്, രാപകലില്ലാതെയുള്ള യാത്ര, എത്രമാത്രം നന്മ ചെയ്തു! എന്നിട്ടും അപമാനവും പരിഹാസവും ക്രൂരമായ മർദ്ദനവും നിന്ദ്യമായ കുരിശുമരണവും. നമുക്ക് ചിന്തിക്കുവാൻ പോലും പറ്റാത്ത പീഡനങ്ങളും അവഗണനയും. പക്ഷേ, കർത്താവ് ഒരിക്കൽ പോലും നിരാശനായില്ല, പരാജയം സമ്മതിച്ച് പിൻവാങ്ങിയില്ല. പിൻതിരിഞ്ഞ് ഓടിയില്ല. ധൈര്യത്തോടെ എല്ലാറ്റിനെയും നേരിട്ടു. ആ ധൈര്യമാണ് നമുക്ക് വേണ്ടത്. മാതാപിതാക്കളോ, അദ്ധ്യാപകരോ ശാസിക്കുമ്പോഴും, സ്നേഹിതർ കളിയാക്കുമ്പോഴും പരീക്ഷയിൽ മാർക്ക് കുറയുമ്പോഴോ, ഒരുപക്ഷേ പരാജയപ്പെട്ടുപോയാലും നിരാശരാവരുത്. ജീവിതം നശിപ്പിക്കയുമരുത്. അങ്ങനെ ഇല്ലാതാക്കുവാനുള്ളതല്ല ദൈവം നൽകിയ ഈ വിലയേറിയ ജീവിതം. അമേരിക്കൻ ഐക്യനാടുകളുടെ പതിനാറാമത്തെ പ്രസിഡന്റായിരുന്ന എബ്രഹാം ലിങ്കൻ (1809–1865) പതിനൊന്ന് തിരഞ്ഞെടുപ്പുകളിൽ തുടർച്ചയായി തോറ്റുപോയി. പക്ഷേ, അദ്ദേഹം നിരാശനായില്ല. പന്ത്രണ്ടാമത്തെ തിരഞ്ഞെടുപ്പിൽ വിജയിച്ചാണ് അമേരിക്കയുടെ പ്രസിഡന്റ് ആയത്. എബ്രായ ലേഖനത്തിൽ പരിശുദ്ധ പൗലോസ് ശ്ലീഹാ നമ്മെ പ്രബോധിപ്പിക്കുന്നത്: *''വിശ്വാസത്തിന്റെ നായകനും പൂർത്തിവരുത്തുന്നവനുമായ യേശുവിനെ നോക്കുക.... നിങ്ങളുടെ ഉള്ളിൽ ക്ഷീണിച്ചു മടുക്കാതിരിക്കുവാൻ പാപികളാൽ തനിക്കു നേരിട്ട ഇങ്ങനെയുള്ള വിരോധം സഹിച്ചവനെ ധ്യാനിച്ചുകൊൾവിൻ''* (12:2–3).

പ്രതിസന്ധികളും പ്രശ്നങ്ങളും ബുദ്ധിമുട്ടുകളും ഇല്ലാത്ത ജീവിത സാഹചര്യമല്ല നമ്മുടെ യഥാർത്ഥ സങ്കേതം. പ്രത്യുത, സങ്കീർണ്ണമായ പ്രതിസന്ധികളെ അതിജീവിക്കുവാനുള്ള ആത്മശക്തിയാണ് നമുക്ക് ഉണ്ടാവേണ്ടത്. അതിന് നിർഭയത്വം ഉണ്ടാകണം. നിർഭയത്വം ഉണ്ടാകണമെങ്കിൽ ദൈവത്തിൽ ആശ്രയിക്കണം. ഒരു വൃക്ഷം അതിന്റെ വേരുകൾ മണ്ണിലേക്ക് ആഴത്തിലിറക്കി ഉറച്ചുനിൽക്കുന്നതുപോലെ, ഒരു കുഞ്ഞ് തന്റെ അമ്മയുടെ മാർവ്വിൽ ധൈര്യത്തോടെ പറ്റിച്ചേർന്നിരിക്കുന്നതുപോലെ ആയിരിക്കണം. ദൈവത്തെ ശരണം പ്രാപിക്കുന്നവർ ശക്തിയെ പുതുക്കും, അവർ കഴുകനെപ്പോലെ ചിറകടിച്ചു പറന്നുയരും. അവർ തളർന്നു പോകാതെ ഓടുകയും ക്ഷീണിച്ചുപോകാതെ നടക്കുകയും ചെയ്യും എന്ന് യെശയ്യാ പ്രവാചകൻ (40:31) ഓർമ്മിപ്പിക്കുന്നു. ആ ശക്തിപുതുക്കേണ്ടതിന് ദൈവസന്നിധിയിൽ നാം മുടങ്ങാതെ നിൽക്കണം. നമുക്ക് സങ്കേതമായി മറ്റാരുമില്ല എന്നോർക്കുക. മറ്റൊരിടത്തും സങ്കേതം തേടി അലയേണ്ടതുമില്ല. നമ്മിലുള്ള ശക്തിയെ പുതുക്കി മുന്നേറുക. ഏത് പ്രതിസന്ധി വന്നാലും അവയെ തരണം ചെയ്യുവാനും വിജയിക്കുവാനും സാധിക്കും. അതിനായി, ക്ഷമയോടും വിശ്വാസത്തോടും പ്രാർത്ഥിക്കുക, കാത്തിരിക്കുക, പ്രവർത്തിക്കുക.

സ്നേഹപൂർവ്വം,

**ജോസച്ചൻ**

# 11 ബൈബിൾ & ചർച്ച് ക്വിസ്



ഫാ. മാത്യൂസ് കാഞ്ഞിരംപാറ

Total Marks 75

## A. പഴയനിയമം

(ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. പഴയനിയമത്തിൽ ആകെ അദ്ധ്യായങ്ങൾ എത്ര?
2. ദൈവം സ്വന്തം വിരൽകൊണ്ടെഴുതി മോശെയ്ക്ക് നൽകിയ 'കല്പലകകളു'ടെ മറ്റൊരു പേരെന്ത്?
3. 'യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു' എന്ന വാക്യം സദൃശവാക്യങ്ങൾ 1:7ൽ കാണുന്നു. ഈ വാക്യം സങ്കീർത്തനങ്ങളിലും ഉണ്ട്. വേദഭാഗം കുറിക്കുക.
4. ആദിയിലെ ദൈവത്തിന്റെ സൃഷ്ടിപ്പിൽ 'നല്ലത്' എന്ന് പ്രത്യേകം പറഞ്ഞിട്ടില്ലാത്തത് ഏത് ദിവസത്തെ സൃഷ്ടിപ്പിനെയാണ്?
5. വിട്ടുപോയ ഭാഗം യിരെമ്യാപ്രവചനത്തിൽ കാണുന്നപ്രകാരം പൂരിപ്പിക്കുക
   "ഞാൻ നിന്റെ .......................... കണ്ടെത്തി ഭക്ഷിച്ചിരക്കുന്നു.

## B. പുതിയനിയമം

(ഉത്തരങ്ങളോടൊപ്പം വേദഭാഗവും എഴുതണം)

1. കർത്താവിന്റെ ദൂതൻ നീതിമാനായ യൗസേഫിന് സ്വപ്നത്തിൽ പ്രത്യക്ഷനായത് എത്ര പ്രാവശ്യം? (Ref. സുവിശേഷങ്ങൾ)
2. പൗലോസിന്റെ പ്രസംഗം കേട്ട് അനുതപിച്ചവർ കത്തിച്ചുകളഞ്ഞ 'ക്ഷുദ്രപ്രയോഗപുസ്തകങ്ങളു'ടെ വില എത്രയായിരുന്നു? (Ref. അപ്പോസ്തോല പ്രവൃത്തികൾ)
3. സഭയ്ക്ക് ആത്മീയ വർദ്ധന വരുത്തുന്നത് താഴെപ്പറയുന്നവരിൽ ആരാണ്? (Ref. കൊരിന്ത്യ ലേഖനം)
   a) സുവിശേഷിക്കുന്നവർ b) പ്രവചിക്കുന്നവർ c) അന്യഭാഷയിൽ സംസാരിക്കുന്നവർ d) ലേഖനം എഴുതുന്നവർ
4. വെളിപ്പാടുപുസ്തകത്തിൽ കാണുന്നപ്രകാരം രക്തം തളിച്ച ഉടുപ്പ് ധരിച്ചിരിക്കുന്നവന്റെ പേരെന്താണ്?
5. പൗലോസ് എഫേസോസിൽവച്ച് കണ്ട ശിഷ്യന്മാർ യോഹന്നാനിൽനിന്ന് പ്രാപിച്ച സ്നാനം എങ്ങനെയുള്ളതായിരുന്നു? (Ref. അപ്പോസ്തോല പ്രവൃത്തികൾ)

## C. സഭാസംബന്ധമായവ

1. പെസഹാ വ്യാഴാഴ്ചയിലെ കാൽകഴുകൽ ശുശ്രൂഷയിൽ ഏറ്റവും അവസാനം കഴുകപ്പെടുന്നത് ആരുടെ പാദങ്ങളാണ്?
   a) ഏറ്റവും ജൂണിയറായ വൈദികന്റെ b) സീനിയർ വൈദികന്റെ
   c) പൂർണ്ണ ശെമ്മാശ്ശന്റെ d) മേൽപ്പട്ടക്കാരന്റെ
2. NCC എന്നതിന്റെ പൂർണ്ണരൂപം എന്ത്?
3. 'റോസോ' എന്ന സുറിയാനി പദത്തിന്റെ അർത്ഥമെന്ത്?
4. സെമിറ്റിക്ക് മതങ്ങൾ ഏതെല്ലാം?
5. Portable Altar (കയ്യിൽ കൊണ്ടുനടക്കാവുന്ന ബലിപീഠം) എന്നു പറയുന്നത് എന്താണ്?

## ബൈബിൾ & ചർച്ച് ക്വിസ് 10ന്റെ ശരിയുത്തരം

A

1. എസ്രാ
2. മോസര (ആവർത്തനം 10:6)
3. യോവേൽ (1 ശമുവേൽ 8:2)
4. ആഹാസിന് (യെശയ്യാ 7:12-14)
5. ബോവസ് (രൂത്ത് 4:13)

B

1. വെളിപ്പാടുകളുടെ ആധിക്യത്താൽ നിഗളിക്കാതെയിരിപ്പാൻ (2 കൊരിന്ത്യർ 12:7)
2. c. പരിശുദ്ധാത്മാവിനാൽ (എഫേസ്യർ 4:30)
3. കൂടാരപ്പെരുന്നാളിൽ (യോഹന്നാൻ 7:2, 37,38)
4. b. ശുദ്ധീകരണം (എബ്രായർ 12:14)
5. 1. മത്തായിയുടെ സുവിശേഷം, 2. അപ്പോസ്തല പ്രവൃത്തികൾ (28 അദ്ധ്യായങ്ങൾ വീതം)

C

1. അന്ന് മാർച്ച് 25 ആണ്. സൂബോറോ (വചനിപ്പ്) പെരുന്നാൾ ദിവസമാണ്. ആ തീയതിയിൽ ദുഃഖവെള്ളിയാഴ്ച വന്നാൽപോലും വി. കുർബ്ബ നയർപ്പിക്കണമെന്ന് പരിശുദ്ധ സഭ അനുശാസിക്കുന്നു.
2. മാർ സേവേറിയോസ്
3. ജനനം
4. കർത്താവിന്റെ സ്വർഗ്ഗാരോഹണത്തെ
5. പ്രാവ്, അഗ്നി, കാറ്റ്, വെള്ളം, എണ്ണ

## ഉത്തരം അയച്ചുതന്നവർ

| | | മാർക്ക് (75-ൽ) |
|---|---|---|
| 1. | മിനി ജേക്കബ്, കുന്നത്ത്, കോട്ടപ്പുറം | 75 |
| 2. | പൊന്നമ്മ ജോൺ, കോളൂത്ര, ശൂരനാട് നോർത്ത് | 75 |
| 3. | ഡോ. ഹന്ന ജോൺ, സെന്റ് തോമസ് കത്തീഡ്രൽ, മൂവാറ്റുപുഴ | 75 |
| 4. | വിജി ബിജു, സെന്റ് മത്തിയാസ് S.S., കുന്നംകുളം | 75 |
| 5. | ബിന്ദു ജിജി, മണ്ണീറ, തണ്ണിത്തോട് | 75 |
| 6. | ഷീല ബെന്നി, സെന്റ് ജോൺസ് ചർച്ച്, കണ്യാട്ടുനിരപ്പ് | 75 |
| 7. | ഡോ. സൂസൻ വർഗീസ്, സെന്റ് തോമസ് പള്ളി, നട്ടാശ്ശേരി | 75 |
| 8. | അമ്മിണി പോൾ, MKM S.S., പിറവം (HM) | 75 |
| 9. | റൂബി രാജു, സെന്റ് ഗ്രീഗോറിയോസ് S.S., പ്ലാവേലി, കുമ്പഴ | 75 |
| 10. | ഷീല വർഗീസ്, MKM S.S., പിറവം | 75 |
| 11. | ലില്ലി മാത്യു, സെന്റ് പീറ്റേഴ്സ് & സെന്റ് പോൾസ് S.S., വട്ടക്കാവ് | 75 |
| 12. | ഷൈനി സാബു, സെന്റ് തോമസ് S.S., കല്ലേലി | 75 |
| 13. | ബിനി ഷിനു, മാർ കുര്യാക്കോസ് S.S., കല്ലേലി | 75 |
| 14. | മേരി വർഗീസ്, ശാലോം ഭവൻ, ഓമല്ലൂർ | 70 |
| 15. | റെനി ജോസ്, മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം | 70 |
| 16. | ബേബി കെ. യു., സെന്റ് മേരീസ് S.S., അർത്താറ്റ് (HM) | 70 |
| 17. | ജിബി ജോൺ, സെന്റ് മേരീസ് S.S., വലമ്പൂർ | 70 |
| 18 | സൂസൻ തങ്കച്ചൻ, ലൗഡെയ്ൻ, നങ്ങ്യാർകുളങ്ങര | 70 |
| 19. | ബേബി കുര്യാക്കോസ്, നെടുമാവ് | 70 |
| 20. | എൽബാ ഹെലൻ ജോർജ്, പിറവം | 70 |
| 21. | സൂസൻ ജേക്കബ്, പനയ്ക്കമിറ്റത്ത്, കാരിതോട്ട് | 70 |
| 22. | സോഫി വർഗീസ്, കുന്നമൽപ്പൊട്ടി | 70 |
| 23. | മത്തായി ജോർജ്, സെന്റ് ജോർജ് S.S., മൈലപ്ര | 70 |
| 24. | ഓമന തങ്കച്ചൻ, കൊന്നപ്പാറ | 70 |
| 25. | സിനി ഉമ്മൻ, മാർ കുര്യാക്കോസ് S.S., കല്ലേലി | 70 |
| 26. | എലിസബത്ത് ജോസഫ്, മാർ ബർസൗമ, പനയ്ക്കൽ | 65 |
| 27. | സോനു മറിയംപൗലോസ്, സെന്റ് മേരീസ് S.S., തൊടുപുഴ | 65 |
| 28. | ഉഷ ജോസ്, എം. ജി. എം. പഴയപള്ളി, കുന്നംകുളം | 65 |
| 29. | സൂസൻ ജോസഫ്, സെന്റ് ജോർജ് S.S., ചേപ്പാട് | 65 |

*ഉത്തരം അയച്ച എല്ലാവർക്കും അഭിനന്ദനങ്ങൾ*

ഏറ്റവും കൂടുതൽ മാർക്ക് ($^{75}/_{75}$) കിട്ടിയ എല്ലാവരും സമ്മാനാർഹരാണ്.

ക്വിസ് മാസ്റ്റർ

**Our Alumni**



# എന്റെ സൺഡേസ്കൂൾ

**റിജോ ജോൺ ശങ്കരത്തിൽ**

**എ**ന്റെ സൺഡേസ്കൂൾ ജീവിതം തുമ്പമൺ ഭദ്രാസനത്തിലെ കുമ്പഴ സെന്റ് മേരീസ് വലിയ കത്തീഡ്രലിലും മല്ലശ്ശേരി സെന്റ് മേരീസ് പള്ളിയിലുമായിട്ടായിരുന്നു. അഞ്ചാം ക്ലാസ്സ് വരെ മല്ലശ്ശേരിയിലും, പിന്നീട് പന്ത്രണ്ടു വരെ കുമ്പഴയിലും.

ആദ്യമായി ഒരു വേദിയിൽ പ്രസംഗിക്കാനായി കയറിയത് രണ്ടാം ക്ലാസ്സിൽ വച്ച് സൺഡേസ്കൂൾ സഹപാഠ്യ മത്സരത്തിനായിരുന്നു. അതിനു മുൻപ് പ്രസംഗം എന്നത് എന്റെ വഴിയായി തോന്നിയിട്ടേ ഇല്ല. ഒരു വേദിയിൽ കയറുക എന്നതോ സദസ്സുമായി സംവദിക്കുക എന്നതോ മനസ്സിലൂടെ ചെറുതായി മിന്നിമറഞ്ഞു പോയിട്ടുപോലുമില്ല. എന്റെ അധ്യാപകരുടെ സ്നേഹത്തോടെയുള്ള വാക്കുകളും കരുതലും കൊണ്ടാണ് അന്ന് ആദ്യമായി പ്രസംഗിച്ചത്. അന്നത്തെ ആദ്യ വേദിയിൽ നിന്നും കിട്ടിയ ഊർജവുമായി ഇന്ന് ആയിരത്തിലധികം വേദികൾ കഴിഞ്ഞിരിക്കുന്നു. ഒരധ്യാപകനായി പല തലമുറകളിൽപ്പെട്ടവരോട് ഇന്ന് സംവദിക്കാൻ സാധിക്കുന്നു. എല്ലാത്തിന്റെയും തുടക്കം അന്നൊരു ഞായറാഴ്ച ദേവാലയത്തിനുള്ളിൽനിന്നുമായിരുന്നു. അവിടെയാണ് കുട്ടിക്കാലത്തെ ഓരോ കുഞ്ഞു പ്രോത്സാഹനങ്ങൾക്കും കണ്ടെത്തലുകൾക്കും എങ്ങനെ ഒരാളുടെ ജീവിതത്തെ മാറ്റിമറിക്കാനാവുമെന്ന് മനസിലാവുന്നത്.

വായിക്കുവാൻ കുട്ടിക്കാലം മുതൽക്കേ ഇഷ്ടമായിരുന്നുവെങ്കിലും സൺഡേസ്കൂൾ പഠനകാലത്ത് അധ്യാപകർ പറഞ്ഞുതന്ന പാഠങ്ങളിൽ നിന്നും കഥകളിൽ നിന്നും കൂടുതൽ കൗതുകവും ജിജ്ഞാസയും മനസ്സിലേക്ക് കടന്ന് വന്നു. അങ്ങനെ കൂടുതൽ വായിച്ചു തുടങ്ങി. പ്രത്യേകിച്ച് ധ്യാനാത്മകമായി വിശുദ്ധ വേദപുസ്തകം എങ്ങനെ വായിക്കണമെന്ന് അധ്യാപകർ പറഞ്ഞുതന്നത് ഇന്നും ഓർക്കുന്നു. കേവലം ഒരു സാഹിത്യകൃതി വായിക്കുന്ന തരത്തിലല്ല ദൈവവചനത്തെ കാണേണ്ടതെന്നും വരികൾക്കിടയിലൂടെ എങ്ങനെ വചനത്തിന്റെ പൊരുൾ കണ്ടെത്തണമെന്നും സൺഡേസ്കൂൾ പഠനകാലം പഠിപ്പിച്ചുതന്നു. അങ്ങനെയാണ് വേദ വാക്യമത്സരങ്ങൾക്കു സ്ഥിരമായി പങ്കെടുക്കുമായിരുന്നത്. ഒപ്പം വേദവചനവായനയിൽ നിന്നും ലഭ്യമായ സാരാംശങ്ങൾ എഴുതിത്തുടങ്ങി. അത് പിന്നീട് എഴുത്തിന്റെ വഴിയിലും സഹായകമായി.

സഭാചരിത്രത്തോട് കൂടുതൽ ആഭിമുഖ്യം തോന്നിയത്, സഭ കടന്നുപോയ പ്രതിസന്ധികളുടെ വഴികൾ എന്റെ അധ്യാപകർ കഥാരൂപത്തിൽ പറഞ്ഞു തന്നപ്പോഴാണ്. എത്ര മാത്രം ക്ലേശങ്ങൾ സഹിച്ചാണ് ഇന്നു കാണുന്ന തരത്തിൽ സഭ വളർന്നതെന്ന് അവർ പറഞ്ഞു തന്നു. ഒപ്പം സഭാചരിത്ര പുസ്തകങ്ങൾ തിരഞ്ഞു പിടിച്ചു വായിച്ചു തുടങ്ങി. അങ്ങനെയുള്ള വായനകളിൽ നിന്നും ആർജിച്ച അറിവുമായി ക്വിസ് മത്സരങ്ങളിൽ സ്ഥിരം സാന്നിധ്യമായി. സമ്മാനങ്ങൾ ലഭിക്കുക എന്നതിനേക്കാളും പുതിയ അറിവുകൾ ലഭിക്കുക എന്നതായിരുന്നു താല്പര്യം. ഒടുവിൽ ആ യാത്ര 2012 ൽ സൺഡേസ്കൂൾ പ്രവീൺ അവാർഡിന് അർഹനാക്കി.

പലപ്പോഴും ചിന്തിക്കാറുണ്ട്, സൺഡേസ്കൂൾ പഠനം എങ്ങനെയാണ് കുഞ്ഞിലെ മുതലേ നമ്മളെ രൂപപ്പെടുത്തിയെടുക്കുന്നതെന്ന്. മനുഷ്യന്റെ സ്വഭാവരൂപീകരണത്തിന്റെ വലിയ ഒരു പങ്കും 12 വയസ്സിനു മുൻപേ തന്നെ കഴിഞ്ഞിരിക്കുമെന്ന് വായിച്ചിട്ടുണ്ട്. അങ്ങനെയെങ്കിൽ കുഞ്ഞു മനസ്സുകളിൽ നന്മയുടെയും സ്നേഹത്തിന്റെയും കരുതലിന്റെയും നല്ല പാഠങ്ങൾ പറഞ്ഞു കൊടുക്കുന്ന സൺഡേസ്കൂൾ പ്രസ്ഥാനം

*റിജോ ജോൺ ശങ്കരത്തിൽ,*
*പത്തനംതിട്ട കാതോലിക്കേറ്റ് കോളജിലെ ഇംഗ്ലീഷ് വിഭാഗത്തിൽ അസിസ്റ്റന്റ് പ്രൊഫസറായി പ്രവർത്തിക്കുന്നു.*

സമൂഹത്തിനും മഹത്തായ സംഭാവനകളാണ് നൽകുന്നത്. ക്രിസ്തുവിനെ ഒരു ക്രിസ്ത്യാനിക്ക് കൃത്യമായി ചൂണ്ടിക്കാണിച്ചു കൊടുക്കുന്നതിൽ സൺഡേസ്കൂൾ വഹിക്കുന്ന പങ്ക് വളരെ വലുതാണ്.

ആരാധനയിൽ നിൽക്കേണ്ടതെങ്ങനെയെന്നും അതിന്റെ പ്രാധാന്യം എന്തെന്നും പറഞ്ഞുതരുന്ന സൺഡേസ്കൂൾ അധ്യാപകർ എല്ലായിടത്തുമുണ്ടാകും. എപ്പോഴെങ്കിലും ആരാധനാസമയത്ത് ഉദാസീനത കാട്ടിയാൽ ശാസിച്ചും സ്നേഹത്തോടെ പറഞ്ഞുതന്നും നമ്മളെ തിരുത്തിത്തന്ന അധ്യാപകരുണ്ട്. അവരൊക്കെ യാതൊരു പ്രതിഫലവും പ്രതീക്ഷിക്കാതെ തങ്ങളുടെ ദൗത്യമാണ് ഇതെന്ന ബോധ്യത്തിൽ ജീവിക്കുന്നവരാണ്.

ഒ.വി.ബി.എസ്. പഠനകാലവും സന്തോഷത്തോടെയും നന്ദിയോടെയും മാത്രമേ ഓർത്തെടുക്കാനാവൂ. തമ്മിൽ പങ്കുവയ്ക്കുന്നതിന്റെയും കരുതുന്നതിന്റെയും ഒരുമയുടെയും ഒക്കെ പാഠങ്ങൾ ആ നാളുകൾ പഠിപ്പിച്ചു തന്നു. സൺഡേസ്കൂൾ കാലത്തെ നോട്ടുബുക്കുകളും പുസ്തകങ്ങളും ഒ.വി.ബി.എസ്. കാലത്തെ ചിത്രങ്ങളും സ്റ്റിക്കറുകളും എല്ലാം ഇപ്പോഴും അമൂല്യ നിധിപോലെ സൂക്ഷിച്ചിട്ടുണ്ട്.

ഈ മാറുന്ന കാലത്ത് എത്രമാത്രം പ്രാധാന്യമുണ്ട് സൺഡേസ്കൂളിന് എന്നു ചോദിക്കുന്ന പലരെയും കണ്ടിട്ടുണ്ട്. എന്നാൽ അവർക്കുള്ള ഉത്തരമാണ് പഴയതിനേക്കാൾ ഊർജ്ജത്തോടെ സൺഡേസ്കൂളിലേക്കു കടന്നുവന്നുകൊണ്ടിരിക്കുന്ന കൊച്ചു കുട്ടികളും വളരെ പ്രാധാന്യത്തോടെ അവരെ അയയ്ക്കുന്ന ധാരാളം മാതാപിതാക്കാളും. അതുകൊണ്ട് തന്നെ ഈ പ്രസ്ഥാനം എന്നും എല്ലാക്കാലത്തും നിലനിൽക്കും. കാരണം ഇനിയും അനേകർക്ക് ചെറുപ്രായം മുതൽ ദൈവത്തിങ്കലേക്കുള്ള വഴികാട്ടിയായി നിലകൊള്ളുവാൻ സൺഡേസ്കൂൾ പ്രസ്ഥാനത്തിനേ കഴിയൂ. •

## റീശ് കോർ എപ്പിസ്കോപ്പ

മലങ്കര സഭയുടെ ചരിത്രത്തിൽ ആദ്യമായി റീശ് കോർ എപ്പിസ്കോപ്പ സ്ഥാനത്തേക്ക് കോനാട്ട് ജോൺസ് എബ്രഹാം കശ്ശീശായെ പരിശുദ്ധ ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉയർത്തി. പാമ്പാക്കുട സെന്റ് ജോൺസ് എഫേസോസ് ഓർത്തഡോക്സ് വലിയപള്ളിയിൽ 2024 ഏപ്രിൽ 30നു നടന്ന ശുശ്രൂഷയിൽ പ്രസ്തുത സ്ഥാനത്തോടൊപ്പം 'മലങ്കര മല്പാൻ' സ്ഥാനവും നൽകി ആദരിച്ചു.

## ഡോക്ടറേറ്റ് ലഭിച്ചു

കുന്നംകുളം ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടർ ശ്രീ. കെ. സി. ലോഫ്സണിന് Dayspring Christian Universityയുടെ Doctor of Christian Leadership ലഭിച്ചു. അദ്ദേഹത്തിന്റെ മകൾ ഡോ. കെ. എൻ. ക്ലൗദിയായ്ക്ക് തമിഴ്നാട് അഗ്രിക്കൾച്ചറൽ യൂണിവേഴ്സിറ്റിയിൽനിന്നും പ്രോസസിങ് ആൻഡ് ഫുഡ് എൻജിനീയറിങ്ങിൽ ഡോക്ടറേറ്റും ലഭിച്ചു. സൺഡേസ്കൂൾ മത്സര പരീക്ഷയിലും പൊതുവിജ്ഞാന പരീക്ഷയിലും പലതവണ സോണൽ തലത്തിൽ ഒന്നാം സ്ഥാനം ഡോ. ക്ലൗദിയ നേടിയിട്ടുണ്ട്.

# കുക്കിലിയോനുകൾ ഓർത്തഡോക്സ് ആരാധനയിൽ

**Orientation Report**
**Submitted as the partial fulfilment of the requirement for Veda Praveen Diploma (Class XII) under the OSSAE**

by

**IOANA MARY VERGHIS**

(Reg. No. XXXX/XX)
Nattassery
Kottayam East District, Kottayam Central Diocese 2023

**ഓ**ർത്തഡോക്സ് ആരാധന വിശുദ്ധ വേദപുസ്തക ഭാഗങ്ങളാൽ സമ്പന്നമാണ്. പഴയനിയമ വായന, ശ്ലീഹാവായന, ഏവൻഗേലിയോൻ വായന എന്നിവ നമ്മുടെ ആരാധനയുടെ ഭാഗങ്ങളാണ്. ഓർത്തഡോക്സ് ആരാധനയിൽ വളരെ പ്രാധാന്യമുള്ള 'കുക്കിലിയോൻ' എന്ന പ്രാർത്ഥനചക്രം എപ്പോഴും ആരംഭിക്കുന്നത് ഒരു സങ്കീർത്തനം (മസുമൂറാ) പാടിക്കൊണ്ടാണ്. 'ആവർത്തിച്ചു പാടുന്ന പാട്ട്' എന്നാണ് ഈ വാക്കിന്റെ അർത്ഥം.

നമ്മുടെ ആരാധനകളിലും ശുശ്രൂഷകളിലും അനേകം കുക്കിലിയോനുകൾ ഉണ്ട്. മുഖ്യമായും ദൈവമാതാവ്, പരിശുദ്ധന്മാർ, വാങ്ങിപ്പോയ പട്ടക്കാർ, വാങ്ങിപ്പോയ വിശ്വാസികൾ, സ്ലീബാ എന്നിങ്ങനെ അഞ്ച് എണ്ണം. ഓരോ കുക്കിലിയോനും പല ഘടകങ്ങൾ ഉൾപ്പെട്ടതാണ്. ഓരോന്നും ആരംഭിക്കുന്നത് വിഷയവുമായി ബന്ധപ്പെട്ട ഒരു സങ്കീർത്തന ഭാഗം ഗാനരൂപത്തിൽ ചൊല്ലിക്കൊണ്ടാണ്. വി. കുർബാനയിലും സാധാരണ നമസ്കാരങ്ങളിലും ഉപയോഗിക്കുന്ന കുക്കിലിയോനുകളിലെ സങ്കീർത്തന ഭാഗങ്ങൾ ഇപ്രകാരമാണ്.

- ദൈവമാതാവ് – "നിന്നാൾ സ്തുതിയൊടു..... പിതൃഗൃഹവും" (സങ്കീർത്തനം 45:9–11)
- പരിശുദ്ധൻ – "നയവാൻ പനപോലെ... പുഷ്ടികളും" (സങ്കീർത്തനം 92:12,14)
- വാങ്ങിപ്പോയ പട്ടക്കാർ – "ചാർത്തും നീതിയെ.... സാക്ഷിയെയും" (സങ്കീർത്തനം 132: 9,10,12)
- വാങ്ങിപ്പോയ വിശ്വാസികൾ (പരേതർ) – "മക്കളിലപ്പൻ...... പൂച്ചെടിപ്പോലെ" (സങ്കീർത്തനം 103:13,15)
- സ്ലീബാ – "വെല്ലും ശത്രുക്കളെ.... ലജ്ജിപ്പിച്ചു" (സങ്കീർത്തനം 44:5,7)

സങ്കീർത്തന ഭാഗം പാടിക്കഴിഞ്ഞ് "ബാറെക്മോർ" (അർത്ഥം: കർത്താവേ! വാഴ്ത്തണമേ) പറഞ്ഞ് "ശുബഹോ ലാബോ.....മെനഓലം" (=ത്രിത്വ സ്തുതി) ചൊല്ലി അവസാനിപ്പിച്ച്, കുക്കിലിയോന്റെ അടുത്ത ഘടകം എക്ബോ (ചരണം) ആരംഭിക്കുന്നു. എക്ബോയ്ക്കുശേഷം "സ്തൗമെൻകാലോസ്" – കുറിയേലായിസോൻ ചൊല്ലുന്നു. വിശദമായ മദ്ധ്യസ്ഥ പ്രാർത്ഥന ചേർത്തുള്ള കുക്കിലിയോൻ ആണെങ്കിൽ ഇവിടെ പ്രൊമിയോൻ –സെദറ വായിക്കുന്നു.

'എക്ബോ'യ്ക്കുശേഷം കോലോ (= ഗീതം) ചൊല്ലുന്നു. പല ഗീതങ്ങളുടെ കൂട്ടമാണിത്. കോലോകൾക്കിടയിൽ ത്രിത്വസ്തുതി ഉണ്ടായി

രിക്കും. പല കോലോകളിൽ ആവശ്യമുള്ളത് തെരഞ്ഞെടുക്കാവുന്നതാണ്. "മൊറിയോ റാഹേം മേലൈനു ആദാറൈൻ" (കർത്താവേ, കരുണ തോന്നി ഞങ്ങളുടെ മേൽ അനുഗ്രഹം ചെയ്യേണമേ) എന്നു പറഞ്ഞ് അവസാനിപ്പിക്കുന്നു. വിശാലമായ കുക്കിലിയോനിൽ ഇവിടെ എത്രോ (=ധൂപപ്രാർത്ഥന) വായിക്കുന്നു. കുക്കിലിയോന്റെ അവസാന ഘടകമാണ് 'ബോവൂസോ' (= അപേക്ഷാഗീതം). സമാപനപ്രാർത്ഥനയായതിനാൽ ഇതിന് 'ഹൂത്തോമ്മോ' (മുദ്രയിടീൽ എന്നു പറയുന്നു). ഒന്നിലധികം ബോവുസോകളിൽ ആവശ്യമുള്ളത് തെരഞ്ഞെടുക്കാവുന്നതാണ്.

സാധാരണ സന്ധ്യാനമസ്കാരത്തിനും പ്രഭാതനമസ്കാരത്തിനും (വി. കുർബാന ഇല്ലെങ്കിൽ) മറ്റു ശുശ്രൂഷകൾക്കും അവസാനം വിശ്വാസപ്രമാണത്തിനുശേഷം ദൈവമാതാവിന്റെയും പരിശുദ്ധന്മാരുടെയും കുക്കിലിയോൻ ചൊല്ലും. ഞായറാഴ്ചകളിലും മാറാനായപ്പെരുന്നാളുകളിലും ഇവ കൂടാതെ വാങ്ങിപ്പോയ പട്ടക്കാരുടെ കുക്കിലിയോൻ ചൊല്ലും. വെള്ളിയാഴ്ച സന്ധ്യാനമസ്കാരത്തിലും സ്ലീബാപ്പെരുന്നാൾ, പാതിനോമ്പ് ബുനാഴ്ച തുടങ്ങി സ്ലീബായുമായി ബന്ധപ്പെട്ട പെരുന്നാളുകളുടെ നമസ്കാരത്തിലുമാണ് സ്ലീബായുടെ കുക്കിലിയോൻ അധികമായി ചൊല്ലുന്നത്. രാത്രി നമസ്കാരത്തിൽ മാലാഖമാരുടെ സ്തുതിപ്പിനു മുമ്പായി ദൈവമാതാവ്, പരിശുദ്ധൻ, വാങ്ങിപ്പോയ വിശ്വാസികൾ എന്നിവരുടെ കുക്കിലിയോനുകൾ ചൊല്ലുന്നു. അവസാന ബോവൂസോ മൂന്നിനും കൂടി പൊതുവായിട്ടാണ് ചൊല്ലുന്നത്. ഞായറാഴ്ചകളിലും സന്ധ്യയ്ക്ക് ഏവൻഗേലിയോൻ കഴിഞ്ഞ് പരേതരുടെ കുക്കിലിയോനും പ്രഭാതത്തിൽ പൊതുവിന്റെ കുക്കിലിയോനും ചൊല്ലുന്നു. വി.കുർബാനയുടെ അന്ത്യത്തിലും പൊതുവിന്റെ കുക്കിലിയോൻ ചൊല്ലുന്നു.

ദൈവമാതാവ്, പരിശുദ്ധന്മാർ, വാങ്ങിപ്പോയ വിശ്വാസികൾ എന്നിവരുടെ കുക്കിലിയോനുകൾ സംയുക്തമായി ചേർത്ത് ക്രോഡീകരിച്ചിട്ടുള്ളതാണ്. പൊതുവിന്റെ കുക്കിലിയോൻ അഥവാ 'ഗാവോനോയോ', ഞായറാഴ്ചകളിലും വിശുദ്ധ കുർബാനയുള്ള മറ്റു ദിവസങ്ങളിലും പ്രഭാത നമസ്കാരത്തിൽ ഏവൻഗേലിയോൻ കഴിഞ്ഞ് ഉപയോഗിക്കുന്നു. എക്ബോയിൽ "സ്തുതി ദൈവത്തിനുയരത്തിൽ... കരുണയുണ്ടാകുക" എന്നു പാടുന്നു. ഈ മൂന്നു ഗണത്തിലുള്ളവരുടെയും പേരിൽ കോലോകളുമുണ്ട്. സ്ലീബാ നമസ്കാരത്തിൽ ദൈവമാതാവിന്റെ ഗീതങ്ങളും ("മാതൃവിശുദ്ധ സ്മൃതി സംബന്ധം.........") ക്യംതാ നമസ്കാരത്തിൽ കർത്താവിന്റെ ഉയിർപ്പിനെ സംബന്ധിക്കുന്ന ഗീതങ്ങളും ("ഉത്ഥാനത്താൽ തൻ സഭയെ....") സമാപന ബോവൂസോയിൽ ചൊല്ലുന്നു.

## കൂദാശകൾ

കൂദാശയ്ക്ക് പ്രത്യേക ശുശ്രൂഷകളുണ്ടെങ്കിൽ അത് എത്രോയ്ക്ക് ശേഷം സമാപന പ്രാർത്ഥനയ്ക്കു മുമ്പായി നടത്തുന്നു. മാമോദീസാ, വിവാഹം, പട്ടംകൊട, ദൈവാലയ കൂദാശ, ഭവന ശുദ്ധീകരണം, രോഗികളുടെ തൈലാഭിഷേകം, കന്തീലാ ശുശ്രൂഷ, ശവസംസ്കാരം എന്നിവയെല്ലാം കുക്കിലിയോന്റെ ഘടനയിൽ തന്നെയാണ് ക്രമീകരിച്ചിരിക്കുന്നത്.

വിവാഹകൂദാശയിൽ രണ്ടു ഭാഗങ്ങളുണ്ട്. രണ്ടിലും ത്രിത്വസ്തുതി, പ്രാരംഭപ്രാർത്ഥന, 51-ാം മസുമൂറാ, എനിയോനോ (=സ്തുതിപ്പ്), മറ്റൊരു പ്രാർത്ഥനയും ചൊല്ലിയ ശേഷം കുക്കിലിയോൻ ആരംഭിക്കുന്നു. ഓരോന്നിലെയും മസുമൂറാഭാഗം താഴെ ചേർക്കുന്നു.

- മോതിരംവാഴ്വ് – "നൽകുക നന്മൊഴി..... മഹിമാവും" (സങ്കീർത്തനം 45:1–3)
- കിരീടംവാഴ്വ് – "മോദിക്കട്ടെ പരം............ നൽകി" (സങ്കീർത്തനം 21:1–4)

എത്രോയ്ക്കും ഹൂത്തോമ്മോയ്ക്കും ഇടയിൽ പ്രത്യേക ശുശ്രൂഷ നടത്തുന്നു. മാമോദീസായിൽ എക്ബോയുടെ ഭാഗത്ത് ദീർഘമായ പ്രാർത്ഥനകളും, പാട്ടുകളുമുണ്ട്. ശവസംസ്കാര ശുശ്രൂഷയിലെ നാലു ക്രമങ്ങളിലും പ്രാരംഭമായി ചൊല്ലുന്നതും സങ്കീർത്തനഭാഗങ്ങൾ തന്നെയാണ്.

ചുരുക്കത്തിൽ കുക്കിലിയോൻ എന്ന ശുശ്രൂഷകളുടെ ഘടന ഓർത്തഡോക്സ് സഭയുടെ മുഖമുദ്രയാണ്. നമ്മുടെ പല ശുശ്രൂഷകളും കുക്കിലിയോന്റെ ഘടനയിലാണ് രൂപപ്പെടുത്തിയിരിക്കുന്നത്. കുക്കിലിയോൻ എപ്പോൾ വന്നാലും മസുമൂറാ, എക്ബോ, കോലോ,



ബോവുസോ (ഹുത്തോമോ) എന്ന ക്രമത്തിൽ കാണാം. എക്ബോ കഴിഞ്ഞ് പ്രൊമിയോൻ – സെദറായും കോലോകൾക്കുശേഷം എത്രോയും വരുന്നതാണ്. പ്രത്യേക ശുശ്രൂഷയിലാണെങ്കിൽ എത്രോ കഴിഞ്ഞാൽ ദീർഘമായ ശുശ്രൂഷയായിരിക്കും. അതുകഴിഞ്ഞ് ഹൂത്തോമ്മോ വായിച്ച് അവസാനിപ്പിക്കും.

സങ്കീർത്തനം പോലെ മറ്റു വേദഭാഗങ്ങളും ധാരാളമായി ആരാധനയിൽ ഉപയോഗിക്കുന്നു. വേദപുസ്തകത്തിന്റെ സമൃദ്ധമായ ഉപയോഗം ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകതയാണ്. നമ്മുടെ ആരാധന എത്രമാത്രം വേദപുസ്തക സമ്പുഷ്ടമാണ് എന്ന് ഈ ക്ലാസിലൂടെ മനസ്സിലാക്കാൻ സാധിച്ചു.

ശരിയായ ആരാധനയിലൂടെ വിശ്വാസികളെ ദൈവീകരാക്കുക എന്നതാണ് സൺഡേ സ്ക്കൂൾ പഠനത്തിന്റെ യഥാർത്ഥ്യ ലക്ഷ്യം. ഓർത്തഡോക്സ് സഭയുടെ ആരാധനയും വിശ്വാസവും പഠിക്കുന്നത് ജീവിതാന്ത്യം വരെയുള്ള തുടർപ്രക്രിയ ആകണം. •

ഭദ്രാസന സൺഡേസ്കൂൾ ഡയറക്ടറുടെ മേൽനോട്ടത്തിൽ ക്രമീകരിക്കുന്ന ഓറിയന്റേഷൻ ക്ലാസ്സിൽ നിർബന്ധമായും സംബന്ധിക്കണം. ശ്രദ്ധയോടെ പങ്കെടുത്ത് നോട്ടുകൾ കുറിക്കണം. ഭംഗിയായി ആ ക്ലാസ്സിന്റെ സംക്ഷിപ്തം എഴുതി ഓറിയന്റേഷൻ റിപ്പോർട്ടായി സമർപ്പിക്കണം.

ക്രൈസ്തവ വാർത്തകൾ

# ഓർത്തഡോക്സ് ക്രൈസ്തവർ മേയ് 5ന് ഈസ്റ്റർ ആഘോഷിച്ചു



വർഗീസ് ജോൺ, തോട്ടപ്പുഴ

**എ**ത്യോപ്യാ, എറിത്രിയാ, ഈജിപ്റ്റ്, റഷ്യ, ബലാറസ്, യുക്രെയിൻ, കസഖ്സ്ഥാൻ, മൊൾഡേവിയ, ജോർജിയ, സെർബിയ, മാസിഡോണിയ, റുമേനിയ, ബൾഗേറിയ, ഗ്രീസ്, സൈപ്രസ്, ടർക്കി, സിറിയാ, ഇസ്രയേൽ, ലബനൻ മുതലായ രാജ്യങ്ങളിലെ 20 കോടിയിലധികം ക്രൈസ്തവർ മേയ് 5 ന് ഈസ്റ്റർ ആഘോഷിച്ചു.

മലങ്കര, അർമേനിയൻ, ഫിന്നിഷ് എന്നിവ ഒഴികെയുള്ള എല്ലാ ഓർത്തഡോക്സ് സഭകളും അസിറിയൻ സഭയിൽ ബാഗ്ദാദ് ആസ്ഥാനമായ വിഭാഗവും ചില സ്ഥലങ്ങളിൽ റോമൻ കത്തോലിക്കാ സഭയും ജൂലിയൻ കലണ്ടർ (പഴയ രീതി) പ്രകാരം ഈസ്റ്റർ തീയതി നിശ്ചയിക്കുന്നതാണ് കാരണം. മറ്റുള്ളവർ ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) അടിസ്ഥാനമാക്കി ഈസ്റ്റർ ആഘോഷിക്കുന്നു. ഇക്കൊല്ലം അഞ്ചാഴ്ചയാണ് വ്യത്യാസം. 2013, 2016, 2027, 2032 വർഷങ്ങളും ഉദാഹരണം. ഒരാഴ്ചയും (ഉദാ: 2022, 2023, 2026, 2029) ചുരുക്കമായി നാലാഴ്ചയും (ഉദാ: 1997, 2021, 2065) വ്യത്യാസം വരാറുണ്ട്. അതേ സമയം എല്ലാവരും ഒരേ തീയതിയിൽ ഈസ്റ്റർ ആഘോഷിക്കുന്ന വർഷങ്ങളുമുണ്ട് (ഉദാ: 2014, 2017, 2025, 2028).

അന്ത്യോഖ്യൻ സുറിയാനി ഓർത്തഡോക്സ് സഭ പശ്ചിമേഷ്യയിൽ മേയ് 5 ന് ഈസ്റ്റർ ആഘോഷിച്ചപ്പോൾ പാശ്ചാത്യ രാജ്യങ്ങളിലും മറ്റും മലങ്കര സഭയെപ്പോലെ മാർച്ച് 31 നാണ് ആഘോഷിച്ചത്. ഒരേ സഭയിൽ തന്നെ വ്യത്യസ്ത തീയതികൾ പിന്തുടരുന്നത് കൗതുകകരമായ ഒരു വസ്തുതയാണ്.

വസന്ത വിഷുവം (Vernal Equinox) ആയ മാർച്ച് 21നോ അതിനു ശേഷമോ വരുന്ന പൗർണമിയുടെ (Paschal Full Moon Day) പിറ്റെ ഞായറാഴ്ചയാണ് ഈസ്റ്റർ. ഈ പൗർണമി (പെസഹാ ചന്ദ്രൻ) ഞായറാഴ്ച വന്നാൽ ഈസ്റ്റർ അതിനടുത്ത ഞായറാഴ്ചയായിരിക്കും. നിഖ്യാ സുന്നഹദോസ് (എ.ഡി. 325) ആണ് ഈ തീരുമാനമെടുത്തത്. ഗ്രിഗോറിയൻ കലണ്ടർ പ്രകാരം മാർച്ച് 22 നും (ഉദാ: 1818, 2285) ഏപ്രിൽ 25 നും (ഉദാ: 1943, 2038) ഇടയിലാണ് ഈസ്റ്റർ. 2008 ൽ മാർച്ച് 23 നും 2011 ൽ ഏപ്രിൽ 24 നും ഈസ്റ്റർ വന്നിട്ടുണ്ട്. 20, 21 നൂറ്റാണ്ടുകളിൽ ഏപ്രിൽ നാലിനും (ഉദാ: 1915, 2010) മേയ് എട്ടിനും (ഉദാ: 1983, 2078) ഇടയിലാണ് പഴയ രീതി ഈസ്റ്റർ.

ക്രിസ്മസ് ആഘോഷത്തിനും ഇതുപോലെ തീയതി വ്യത്യാസമുണ്ട്. ചില രാജ്യങ്ങളിലെ 15 കോടിയോളം ക്രൈസ്തവർ 13 ദിവസം വൈകി ജനുവരി ഏഴിനാണ് ക്രിസ്മസ് ആഘോഷിക്കുന്നത്. ഒരു കോടിയോളം അംഗസംഖ്യയുള്ള അർമേനിയൻ സഭ പുരാതനമായ പതിവനുസരിച്ച് ക്രിസ്മസും എപ്പിഫനി(ദനഹാ)യും ഒരുമിച്ച് ജനുവരി ആറിന് 'തെയോഫനി' എന്ന പേരിൽ ആഘോഷിക്കുന്നു. വിശുദ്ധ നാട്ടിലെ അർമേനിയക്കാർക്ക് ജനുവരി 19 നാണ് ഈ ആഘോഷം.

കേരളത്തിലെ സുറിയാനി സഭകളും 1952 വരെ പഴയരീതി പ്രകാരമാണു വിശേഷദിവസങ്ങൾ ആഘോഷിച്ചിരുന്നത്. മലങ്കര സുറിയാനി സഭയിലെ പാത്രിയർക്കീസ് പക്ഷം (ബാവാ കക്ഷി) 1952 ഡിസംബർ 15 ന് യൽദോ നോമ്പാരംഭത്തിനും കാതോലിക്കാപക്ഷം (മെത്രാൻ കക്ഷി) 1953 മേയ് 14 ന് സ്വർഗാരോഹണ പെരുന്നാളിനുമാണ് ഗ്രിഗോറിയൻ കലണ്ടർ (പുതിയ രീതി) സ്വീകരിച്ചത്. അതോടെ പുതിയരീതി പ്രകാരം ഈസ്റ്ററും ജനുവരി ഏഴിനു പകരം ഡിസംബർ 25ന് ക്രിസ്മസും ആഘോഷിച്ചു വരുന്നു. തൃശൂർ ആസ്ഥാനമായുള്ള കൽദായ സഭ 1995ൽ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചതോടെ ഇന്ത്യയിൽ എല്ലാ ക്രൈസ്തവരും ഒരേ ദിവസം തന്നെ ഈസ്റ്ററും ക്രിസ്മസും ആഘോഷിച്ചുവരുന്നു. •

# സഭാചരിത്രകാരനായ കൈസറിയായിലെ യൗസേബിയോസ്

## (Eusebius of Caeseara)

**യൗ**സേബിയോസ് എന്ന വാക്കിന്റെ അർത്ഥം ഭക്തൻ (Pious) എന്നാണ്. സഭാചരിത്രകാരനായ യൗസേബിയോസ് പാലസ്തീനിലെ പ്രമുഖ നഗരമായിരുന്ന കൈസേറിയ മാരിറ്റിമയിലെ (Caeseara Maritima) മെത്രാൻ ആയിരുന്നു. എ ഡി 260 നടുത്ത് അദ്ദേഹം ജനിച്ചു. അദ്ദേഹത്തിന്റെ കുടുംബപശ്ചാത്തലവും ബാല്യകാലവും അറിയുന്നതിന് സഹായകരമായ ഗ്രന്ഥങ്ങൾ ലഭ്യമല്ല. അദ്ദേഹത്തിന്റെ പിൻഗാമിയായി കൈസരിയായിലെ മെത്രാനായ അക്കേഷ്യസ് (Acacius) രചിച്ച ജീവചരിത്രം നഷ്ടമായിപ്പോയി. കൈസറിയായിലെ വേദപാഠശാലയിൽ പഠിപ്പിച്ചിരുന്ന പ്രശസ്ത വേദശാസ്ത്രജ്ഞനും പണ്ഡിതനും ആയിരുന്ന ഒറിഗന്റെ സ്വാധീനം ചെറുപ്പകാലത്ത് യൗസേബിയോസിൽ ഉണ്ടാകുവാനുള്ള സാധ്യതയുണ്ട്. ഈ വേദപാഠശാലയിലെ ഗുരുവായിരുന്ന പംഫില്ലസ് (Pambhilus) യൗസേബിയോസിനെ ഏറെ സ്വാധീനിച്ചു. ഡയോക്ലീഷൻ ചക്രവർത്തിയുടെ കാലത്ത് പംഫില്ലസ് രക്തസാക്ഷി ആയതിനെ തുടർന്ന് യൗസേബിയോസ് ഫൊയ്നീഷ്യയിലേക്കും അലക്സാന്ത്രിയായിലേക്കും പോയി. അലക്സാന്ത്രിയായിൽ അദ്ദേഹം തടവിലായി എങ്കിലും അധികം താമസിക്കാതെ വിമോചിതനായി. എ.ഡി. 313-ൽ ക്രൈസ്തവ സഭയ്ക്ക് റോമൻ സാമ്രാജ്യത്തിൽ പ്രവർത്തന സ്വാതന്ത്ര്യം കുസ്തന്തീനോസ് ചക്രവർത്തി അനുവദിച്ചു.

തുടർന്ന് യൗസേബിയോസ് കൈസരിയായിലെ മെത്രാനായി. എ.ഡി 316-ൽ, പത്തു വാല്യങ്ങളിലായി സഭാചരിത്രം (Ecclesiastical History) അദ്ദേഹം പ്രസിദ്ധീകരിച്ചു. യേശുക്രിസ്തുവിന്റെ ദൈവത്വത്തെ ചോദ്യംചെയ്തുള്ള അറിയോസിന്റെ വേദവിപരീതം സഭയെ ബാധിച്ച കാലയളവിൽ അറിയോസിന്റെയും ഓർത്തഡോക്സ് വിഭാഗത്തിന്റെയും മധ്യേ ഒരു നിലപാടാണ് യൗസേബിയോസ് സ്വീകരിച്ചത്. അറിയോസിന്റെ സുഹൃത്തായും അദ്ദേഹം ഈ കാലയളവിൽ അറിയപ്പെട്ടു. എ.ഡി. 325 ലെ ചരിത്രപ്രസിദ്ധമായ നിഖ്യാ സുന്നഹദോസ് കൂടിയപ്പോൾ പ്രമുഖമായ സ്ഥാനം അദ്ദേഹത്തിന് ലഭിച്ചു. ചക്രവർത്തിയുടെ വേദശാസ്ത്ര ഉപദേഷ്ടാവായി പ്രവർത്തിച്ച അദ്ദേഹം ചക്രവർത്തിയെ ആദരിക്കുന്ന ഒരു പ്രഭാഷണവും നടത്തി. കൈസരിയായിലെ തന്റെ സഭയിൽ വളരെ കാലമായി ഉപയോഗിച്ചുവരുന്ന ഒരു വിശ്വാസപ്രമാണം യൗസേബിയോസ് സുന്നഹദോസിൽ അവതരിപ്പിച്ചു. ഓർത്തഡോക്സ് വിശ്വാസത്തിന്റെ മർമ്മപ്രധാന പദപ്രയോഗങ്ങളിൽ ഒന്നായിരിക്കുന്ന ഹോമോഊസിയോസ് (Homoousios) എന്ന വാക്ക് ഈ വിശ്വാസപ്രമാണത്തിൽ ചേർത്തു. സുന്നഹദോസിനെ തുടർന്ന് ഉണ്ടായ പ്രാദേശിക സുന്നഹദോസുകളിലും ചർച്ചകളിലും ഒരു മധ്യ നിലപാട് യൗസേബിയോസ് സ്വീകരിക്കുന്നതാണ് നാം കാണുന്നത്. ചക്രവർത്തിയുടെ സ്ഥാനാരോഹണത്തിന്റെ മുപ്പതാം വർഷത്തിൽ ഒരു പ്രഭാഷണം നടത്താൻ നിയോഗിതനായത് യൗസേബിയോസാണ്. എ.ഡി. 339, മെയ് 30-ന് യൗസേബിയോസ് കാലം ചെയ്തു. ചക്രവർത്തിയുടെ ജീവചരിത്രവും വിശ്വാസ സമർത്ഥന ഗ്രന്ഥങ്ങളും വേദപുസ്തക വ്യാഖ്യാനങ്ങളും വേദപുസ്തക ഡിക്ഷണറിയും യൗസേബിയോസിന്റെ രചനകളിൽ ഉൾപ്പെടുന്നു.

ആദ്യ മൂന്ന് നൂറ്റാണ്ടുകളിലെ സഭയുടെ ചരിത്രം അറിയുന്നതിന് ഏറ്റവും സുപ്രധാനമായ ഒരു രേഖയാണ് യൗസേബിയോസിന്റെ സഭാചരിത്രം എന്ന ഗ്രന്ഥം. റോമൻ ചക്രവർത്തിമാരുടെ ഭരണകാലയളവിനെ ആസ്പദമാക്കിയാണ് ഇത് രചിച്ചിരിക്കുന്നത്. ആദിമസഭ നേരിട്ട പീഡനങ്ങളും പ്രധാനപ്പെട്ട നേതാക്കളും സഭയുടെ ആരാധനയും അവസാനമായി കുസ്തന്തീനോസ് ചക്രവർത്തിയുടെ കാലത്ത് സഭയ്ക്ക് ലഭ്യമായ സ്വാതന്ത്ര്യവും ഇതിൽ വിവരിക്കുന്നു. ലഭ്യമായ രേഖകൾ എല്ലാം ചേർത്ത്, കാര്യമായ എഡിറ്റിംഗ് കൂടാതെയാണ് ഈ ഗ്രന്ഥം രചിച്ചിരിക്കുന്നത്. അതിനാൽ തന്നെ വ്യാകരണ പിശകുകളും ആവർത്തനങ്ങളും ചരിത്രപരമായ തെറ്റുകളും ഇതിൽ കാണാം. എങ്കിലും ആദിമസഭയെക്കുറിച്ച് മനസ്സിലാക്കുന്നതിനുള്ള ഏറ്റവും ആധികാരികമായ രേഖയായി ഇതിനെ ചരിത്രകാരന്മാർ പരിഗണിക്കുന്നു.

**ഫാ. ജോബ് സാം മാത്യു**

# ബൾഗേറിയൻ പാത്രിയർക്കീസ് നിയോഫിത് കാലം ചെയ്തു

**സോഫിയാ:** ബൾഗേറിയൻ ഓർത്തഡോക്സ് സഭാ തലവൻ നിയോഫിത് പാത്രിയർക്കീസ് (78) കാലം ചെയ്തു. മാർച്ച് 13 രാത്രി തലസ്ഥാനമായ സോഫിയായിലെ മിലിട്ടറി മെഡിക്കൽ അക്കാദമിയിലായിരുന്നു അന്ത്യം. നവംബർ മുതൽ അവിടെ ചികിത്സയിലായിരുന്നു. സോഫിയായിലെ സെൻറ് അലക്സാണ്ടർ നെവ്സ്കി കത്തീഡ്രലിൽ 16ന് നടന്ന കബറടക്ക ശുശ്രൂഷയിൽ കോൺസ്റ്റാൻറീനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോ മുഖ്യ കാർമികനായിരുന്നു. തുടർന്ന് കബറടക്കം സെന്റ് നെദേലിയാ പള്ളിയിൽ നടന്നു. പുതിയ പാത്രിയർക്കീസിനെ ജൂൺ 30 ന് തെരഞ്ഞെടുക്കുന്നതുവരെ ഗ്രിഗറി മെത്രാപ്പോലീത്താ സഭാ തലവന്റെ താൽക്കാലിക ചുമതല വഹിക്കുന്നു.

നിയോഫിത് എന്ന സിമയോൺ നികോളോവ് ദിമത്രോവ് 1945 ഒക്ടോബർ 15 ന് ജനിച്ചു. 1975 ൽ സന്യാസം സ്വീകരിച്ചു. 1985 ൽ ബിഷപ്പും 1994ൽ മെത്രാപ്പോലീത്തായുമായി. മാക്സിം പാത്രിയർക്കീസ് (1971–2012) കാലം ചെയ്തതിനെ തുടർന്ന് 2013 ഫെബ്രുവരി 24 ന് പാത്രിയർക്കീസ് സ്ഥാനത്തേക്കുള്ള തെരഞ്ഞെടുപ്പും അന്നുതന്നെ സ്ഥാനാരോഹണവും നടന്നു.

പൂർവ യൂറോപ്പിലെ ബാൾക്കൻ മേഖലയിലാണ് ബൾഗേറിയ. ബൾഗേറിയൻ സഭ ബൈസന്റയിൻ ഓർത്തഡോക്സ് സഭാ കുടുംബത്തിൽ പെടുന്നു. അരകോടിലധികം വിശ്വാസികളുണ്ട്. രാജ്യത്തെ 60% ജനങ്ങൾ സഭാംഗങ്ങളാണ്. 1976 ൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ റഷ്യൻ പൂർവ യൂറോപ്യൻ സന്ദർശന വേളയിൽ അന്നത്തെ ബൾഗേറിയൻ സഭാതലവൻ മാക്സിം പാത്രിയർക്കീസിനെ സന്ദർശിച്ചിരുന്നു. 1983 ൽ ബൾഗേറിയൻ സഭയുടെ പാത്രിയർക്കേറ്റ് പുനഃസ്ഥാപനത്തിന്റെ 30–ാം വാർഷിക ആഘോഷത്തിൽ അന്നത്തെ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ കൂറീലോസ് മെത്രാപ്പോലീത്താ സംബന്ധിച്ചു.

ബാൾക്കൻ മേഖലയിൽ ക്രിസ്തീയ സഭാ സ്ഥാപനമുണ്ടായത് ഒന്നാം നൂറ്റാണ്ടിൽ വിശുദ്ധ അന്ത്രയോസ് ശ്ലീഹായുടെയും വിശുദ്ധ പൗലോസ് ശ്ലീഹായുടെയും പ്രേഷിത ഫലമായിട്ടാണെന്ന് വിശ്വസിക്കപ്പെടുന്നു. ബൾഗേറിയൻ സഭ എ.ഡി. 870 ൽ സ്വയംഭരണാവകാശവും 918 ൽ സ്വയം ശീർഷകത്വവും നേടി. അന്നു മുതൽ 1018 വരെയും പിന്നീട് 1235–1394 കാലത്തും പാത്രിയർക്കേറ്റായിരുന്നു. ഇടക്കാലത്ത് ആർച്ചുബിഷപ്പുമാർ സഭാഭരണം നിർവഹിച്ചു. പിന്നീട് പാത്രിയർക്കേറ്റ് പദവി നഷ്ടപ്പെട്ട സഭ 1767 ൽ കോൺസ്റ്റാൻറീനോപ്പിൽ എക്യുമെനിക്കൽ പാത്രിയർക്കീസിനു കീഴിലായി. 1945 ൽ വീണ്ടും സ്വയം ശീർഷകത്വം നേടി. അവസാനത്തെ മെത്രാപ്പോലീത്താ സിറിൽ ആണ് 1953 മേയ് 10 ന് പാത്രിയർക്കീസ് ആയത്.

*ഒരു ഉയിർത്തെഴുന്നേൽപ്പുണ്ട്; ഒരു ന്യായവിധിയുണ്ട്; നമ്മൾ ഈ ലോകം വിട്ടുപോകുമ്പോൾ നമ്മെ എപ്പോഴും കാത്തിരിക്കുന്ന ഭയാനകമായ ഒരു ന്യായാസനമുണ്ട്. നമ്മൾ എല്ലാവരും ക്രിസ്തുവിന്റെ ന്യായാസനത്തിനു മുമ്പിൽ നിൽക്കണം എന്ന് ഓർക്കുക*

*–വിശുദ്ധ സ്വർണ്ണനാവുകാരനായ ഇവാനിയോസ്*

# സൺഡേസ്കൂൾ വാർത്തകൾ

## ഒ. വി. ബി. എസ്.

എല്ലാ ഇടവകകളിലും ഒ. വി. ബി. എസ്. വിജയകരമായി പൂർത്തീകരിച്ചു. കേന്ദ്ര ഭാരവാഹികൾ യൂണിറ്റുകൾ സന്ദർശിച്ചു. മാർച്ച് മാസം പഠനസാമഗ്രികൾ വിതരണം ചെയ്തു. ഏപ്രിൽ, മെയ് മാസങ്ങളിലായി യൂണിറ്റുകൾ പ്രവർത്തിച്ചു.

## സഹപാഠ്യ മത്സരങ്ങൾ

ഈ അധ്യയനവർഷത്തിലെ സഹപാഠ്യ മത്സരങ്ങൾ 2024 ഓഗസ്റ്റ് മാസം മുതൽ ആരംഭിക്കുന്നു. വിശദവിവരങ്ങൾ രണ്ടാം നമ്പർ സർക്കുലർ വഴി നൽകിയിട്ടുണ്ട്. പൊതു വിജ്ഞാനം, വേദവാക്യം എന്നീ മത്സരങ്ങൾ ഓൺലൈനായി നടത്തുന്നു.

# അധ്യാപകയോഗങ്ങളും കോൺവൊക്കേഷനും

## കോട്ടയം ഭദ്രാസന വേദപ്രവീൺ കൊൺവൊക്കേഷൻ

കോട്ടയം ഭദ്രാസനത്തിൽ 168 വേദപ്രവീൺ ബിരുദധാരികളുടെ കൊൺവൊക്കേഷൻ പാച്ചിറ താബോർ സെന്റ് മേരീസ് പള്ളിയിൽവച്ച് മെയ് 12ന് നടന്നു. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ, ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്താ, ഫാ. കുര്യൻ തോമസ് കോർ എപ്പിസ്കോപ്പാ, ഫാ. വർഗീസ് വർഗീസ്, ഡോ. റൂബിൾ രാജ്, ഡോ. ഐപ്പ് വർഗീസ്, ഫാ. ബ്രിജിത്ത് കെ. ബേബി, ഫാ. കെ. എം. സഖറിയ, ഫാ. ഏബ്രഹാം ജോൺ, വിനോദ് എം. സഖറിയ, കുര്യാക്കോസ് തോമസ് എന്നിവർ പ്രസംഗിച്ചു.

## മാവേലിക്കര ഭദ്രാസന വേദപ്രവീൺ കൊൺവൊക്കേഷൻ

മാവേലിക്കര ഭദ്രാസനതലത്തിൽ 140 വേദപ്രവീൺ ബിരുദധാരികളുടെ കോൺവൊക്കേഷൻ നടന്നു. ഡോ. ഏബ്രഹാം മാർ എപ്പിഫാനിയോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഫാ. ജോൺസ് ഈപ്പൻ, ഫാ. എബി ഫിലിപ്പ്, ഫാ. അലൻ എസ്. മാത്യു, റോയി സാമുവൽ, സുനിൽ കെ. ജോർജ് എന്നിവർ പ്രസംഗിച്ചു.

## കൊൺവൊക്കേഷൻ

അങ്കമാലി ഭദ്രാസന തല അധ്യാപക യോഗവും കോൺവൊക്കേഷനും മെയ് 11ന് കോതമംഗലം ഓർത്തഡോക്സ് ചർച്ച് സെന്ററിൽ നടന്നു. യൂഹാനോൻ മാർ പോളിക്കർപ്പോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഫാ. ഡോ. വർഗീസ് വർഗീസ്, ഫാ. ജോൺ മാത്യു, ബാബു വർഗീസ്, സാജു പി. വി. എന്നിവർ പ്രസംഗിച്ചു. ഫാ. ജോബ് സാം മാത്യു അധ്യാപകർക്കുള്ള ക്ലാസ്സ് നയിച്ചു.

## പിറവം ഡിസ്ട്രിക്റ്റ് അധ്യാപക സമ്മേളനം

കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിലെ പിറവം ഡിസ്ട്രിക്റ്റിന്റെ ആദ്യ അധ്യാപക സമ്മേളനം വെട്ടിത്തറ സെന്റ് മേരീസ് പള്ളിയിൽവച്ച് ജൂൺ 17ന് നടന്നു. ഡോ. തോമസ് മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം നിർവ്വഹിച്ചു. ആദിമസഭയിലെ വിശ്വാസപ്രമാണങ്ങളെ സംബന്ധിച്ച് നിഖ്യാ സുന്നഹദോസിന്റെ 1700 വർഷ ആചരണത്തിന്റെ പശ്ചാത്തലത്തിൽ തിരുമേനി സംസാരിച്ചു. ഫാ. മാത്യൂസ് കാഞ്ഞിരംപാറ, ഫാ. ജോൺ വി. ജോൺ, ശ്രീമതി ജിജി സോണി എന്നിവർ സംസാരിച്ചു. ഫാ. ജോൺ വി. ജോൺ അധ്യാപക മാർഗ്ഗനിർദ്ദേശ ക്ലാസ്സെടുത്തു. തുടർന്ന് സമ്മാനദാനവും അധ്യാപകരുടെ ചർച്ചയും നടന്നു.

## അധ്യാപക സമ്മേളനം

തുമ്പമൺ ഭദ്രാസനത്തിലെ മാക്കാംകുന്ന് ഡിസ്ട്രിക്റ്റ് അധ്യാപകരുടെ വാർഷിക സമ്മേളനം മെയ് 26ന് കുമ്പഴ മാർ ശെമവൂൻ ദെസ്തുനി കത്തീഡ്രലിൽ നടന്നു. ഡോ. ജോസഫ് മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. ഫാ. ജോബ് സാം മാത്യു ക്ലാസ്സ് നയിച്ചു. ഫാ. തോമസ് കെ. ചാക്കോ, ഫാ. ജോൺ ഫീലിപ്പോസ്, ഫാ. ബിജു മാത്യൂസ്, പ്രൊഫ. ബാബു വർഗീസ്, റ്റി. എസ്. ജോസ്, ബാബു കെ. വർഗീസ് എന്നിവർ പ്രസംഗിച്ചു. സൺഡേസ്കൂൾ ഹെഡ്മാസ്റ്ററായി വിരമിച്ചവരെ ആദരിച്ചു. •

# അർത്ഥതലങ്ങളിലൂടെ

## പിതാവും പുത്രനും വി. കുർബാനയിലെ പ്രാർത്ഥനകളിൽ

**വി.** കുർബാനയുടെ പരസ്യമായ ഭാഗത്തിന് പ്രധാനമായി രണ്ടു ഭാഗങ്ങൾ ഉണ്ട് എന്നു നമുക്കറിയാം. 1) സ്നാനാർത്ഥികളുടെ കുർബാനയും 2) വിശ്വാസികളുടെ കുർബാനയും.[1] ഈ രണ്ടു ഭാഗങ്ങളിലും പട്ടക്കാരൻ നടത്തുന്ന പ്രാർത്ഥനകളിൽ കൃത്യമായ ഒരു വ്യത്യാസം കാണാം. സ്നാനാർത്ഥികളുടെ കുർബാന എന്നു പറയുന്ന ഒന്നാം ഭാഗത്തെ പ്രാർത്ഥനകൾ പുത്രൻതമ്പുരാനെ സംബോധന ചെയ്തുകൊണ്ടാണ്. ഈ ഭാഗത്ത് പ്രൊമിയോൻ-സെദ്റായും ഹൂസോയോ പ്രാർത്ഥനയും മാത്രമാണ് പ്രധാനമായി പട്ടക്കാരന്റെ പ്രാർത്ഥനയായിട്ട് ഉള്ളത്. പ്രൊമിയോനു ശേഷമുള്ള ഹൂസോയോ പ്രാർത്ഥന എല്ലാ കുർബാനയിലും ഒന്നുതന്നെയാണ്. ഈ പ്രാർത്ഥനയിലെ ഒരു വാചകം ഇപ്രകാരമാണ്. 'കർത്താധികർത്താവും മഹത്വത്തിന്റെ നാഥനുമായ മശിഹാ രാജാവേ!' ഹൂസോയോ പ്രാർത്ഥന പുത്രനോടാണ് എന്ന് ഈ വാചകം വ്യക്തമാക്കുന്നു. സെദ്റാകൾ എല്ലാംതന്നെ സമാപിക്കുന്നത് 'നിനക്കും നിന്റെ പിതാവിനും പരിശുദ്ധ റൂഹായ്ക്കും ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു' എന്നു പറഞ്ഞുകൊണ്ടാണ്. പ്രാർത്ഥന പുത്രൻ തമ്പുരാനെ സംബോധന ചെയ്താണെന്ന് ഈ വാചകം തെളിയിക്കുന്നു.

ഒരു സെദ്റ ആരംഭിക്കുന്നത് ഇങ്ങനെയാണ്: 'ഈറേന്മാർക്കും മാലാഖമാർക്കും അദൃശ്യനായ പിതാവാം ദൈവമേ, തിരുമുമ്പാകെയും സ്നേഹപൂർവ്വം ലോകത്തിനു പ്രത്യക്ഷപ്പെട്ടവനായ നിന്റെ ഏകപുത്രന്റെ മുമ്പാകെയും തന്റെ ആവസിപ്പുമൂലം ലോകത്തിനു പാപപരിഹാരം നൽകിയ നിന്റെ പരിശുദ്ധ റൂഹായുടെ മുമ്പാകെയും!'. ഇവിടെ ത്രിത്വത്തെ സംബോധന ചെയ്യുന്നു എന്നു തോന്നുന്നു എങ്കിലും പ്രാർത്ഥന അവസാനിക്കുന്നത്, 'നിനക്കും നിന്റെ പിതാവിനും പരിശുദ്ധാത്മാവിനും...' എന്നുതന്നെയാണ്.

എന്നാൽ വി. കുർബാനയുടെ അനാഫോറ (വിശ്വാസികളുടെ കുർബാന-വിശ്വാസപ്രമാണത്തിനു ശേഷമുള്ളത്) ആരംഭിച്ചാൽ പിന്നീടുള്ള എല്ലാ പ്രാർത്ഥനകളും പിതാവാം ദൈവത്തെയാണ് സംബോധന ചെയ്യുന്നത്. ഈ പ്രാർത്ഥനകൾ അവസാനിക്കുന്നത് 'നിനക്കും നിന്റെ ഏക പുത്രനും...സ്തുതിയും സ്തോത്രവും സമർപ്പിക്കുന്നു' എന്നു പറഞ്ഞുകൊണ്ടാണ്. കൂടാതെ, 'നിനക്കും നിന്റെ ഏകപുത്രനും' എന്ന പ്രയോഗവും പ്രാർത്ഥനകളിൽ കാണാം. തുബ്ദേനു ശേഷമുള്ള പട്ടക്കാരന്റെ എല്ലാ പ്രാർത്ഥനകളും ശ്രദ്ധിക്കുക.

എന്നാൽ ഈ പൊതു തത്വത്തിന് രണ്ട് ഒഴിവുകൾ പറയാനുണ്ട്. രണ്ട് അവസരങ്ങളിൽ പുത്രൻ തമ്പുരാനെ സംബോധന ചെയ്താണ് പട്ടക്കാരൻ പ്രാർത്ഥിക്കുന്നത്, ഒന്ന് 'ഞങ്ങളുടെ കർത്താവേ നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും...' എന്ന ജനങ്ങളുടെ പ്രാർത്ഥനയ്ക്കു ശേഷമാണ്. 'കർത്താവേ, നിന്റെ മരണത്തെയും മൂന്നാം ദിവസമുള്ള പുനരുത്ഥാനത്തെയും...' എന്നു പറഞ്ഞുകൊണ്ടാണ് യാക്കോബിന്റെ തക്സായിൽ ഈ ഭാഗത്ത് പട്ടക്കാരന്റെ പ്രാർത്ഥന ആരംഭിക്കുന്നത്.[2] അനാഫോറയിൽ പുത്രൻതമ്പുരാനെ സംബോധന ചെയ്തുകൊണ്ട് പട്ടക്കാരൻ പ്രാർത്ഥിക്കുന്ന മറ്റൊരു അവസരം ഹൂത്തോമ്മോയ്ക്കു തൊട്ടുമുമ്പുള്ള പ്രാർത്ഥനയാണ്. യാക്കോബിന്റെ തക്സായിൽ ആ പ്രാർത്ഥന ഇപ്രകാരം തുടങ്ങുന്നു, 'ഞങ്ങളുടെ മനുഷ്യവർഗത്തിന്റെ രക്ഷയ്ക്കുവേണ്ടി സ്വർഗ്ഗത്തിൽനിന്നും ഇറങ്ങിവന്ന വലിയവനും വിസ്മയനീയനുമായ ദൈവമേ... ഞങ്ങൾ നിത്യവും നിന്നെയും നിന്റെ ജനകനായ പിതാവാം ദൈവത്തെയും...'

ഈ വസ്തുതകൾ മനസ്സിൽ വച്ചുകൊണ്ട് ശ്രദ്ധാപൂർവ്വം സംബന്ധിച്ചാൽ വി. കുർബാനയിലുള്ള നമ്മുടെ പങ്കാളിത്തം വർദ്ധിക്കും.

1 *ഈ രണ്ടു ഭാഗങ്ങൾ വചനത്തിന്റെ ശുശ്രൂഷ, അപ്പവീഞ്ഞുകളുടെ ശുശ്രൂഷ എന്നും അറിയപ്പെടുന്നുണ്ട്.*

2 *ഈ പ്രാർത്ഥന അവസാനിക്കുന്നത്, "എന്തെന്നാൽ നിന്റെ ജനവും നിന്റെ അവകാശവുമായ ഞങ്ങൾ നിന്നോടും, നീ മുഖാന്തരം നിന്റെ പിതാവിനോടും സർവ്വശക്തിയുള്ള പിതാവേ! ഞങ്ങളോടു കരുണ ചെയ്യണമേ, എന്ന് പ്രാർത്ഥിക്കുന്നു" എന്ന് പറഞ്ഞാണ്. യേശുക്രിസ്തുവിന്റെ മനുഷ്യാവതാര സ്മരണ നിർവഹിക്കുന്ന ഈ പ്രാർത്ഥനയിൽ പുത്രനാം ദൈവത്തെ സംബോധന ചെയ്ത് ആരംഭിച്ചശേഷം, പുത്രനോടും, പുത്രൻ മുഖാന്തരം പിതാവിനോടും അപേക്ഷിച്ച് അവസാനിപ്പിക്കുന്നു.*

പ്രൊഫ. ഡോ. ചെറിയാൻ തോമസ്